ദി THE MALANKARA SABHA

# മലങ്കരസഭ

MALAYALAM MONTHLY, Vol-68, Issue-1 _ ₹25

JANUARY 2024

...നിന്റെ കിരണങ്ങളാൽ ഞങ്ങളുടെ
മനോനയനങ്ങളെ പ്രകാശിപ്പിക്കേണമേ!



# THAZHATHU KAROTTU FAMILY, PUTHUPPALLY

**Descendants of Kuruppumpady Kallarackal Pothen Tharakan -**
**His elder son Thazhathu Itty Mathew Tharakan & his sons**
**(Thazhathu Pothen Judge & Karottu Ulahannan Judge of Travancore State)**

**Branches: Valiyaparet, Kochuparet, Elamthuruthil, Walliyathil, Manamel, Muttathusseril, Thazhathu & Karottu.**

**We, the members of Thazhathu Karottu family thank God the almighty for being a part of the Malankara Orthodox Syrian Church headed by H.H. MORAN MAR BASELIOS MARTHOMA MATHEWS III, CATHOLICOS OF THE EAST AND MALANKARA METROPOLITAN.**

**Jesus said to her, "I am the resurrection and the life. He who believes in me will live, even though he dies; and who ever lives and believes in me will never die". "Do you believe this?"**

***(John 11: 25, 26)***

**This year 2024, the Malankara Sabha is celebrating the memorial day of all our Late High Priests, Priests and Nuns on Sunday 28th January and that of our forefathers on Sunday 4th February. In this occasion we are paying homage to our high priest His Grace Paret Mathews Mar Ivanios, Priests, Nun and forefathers of our family who led our generations faithfully and loyally.**

**Our Visionary**



**(1888-1980)**

**H. G. Paret Mathews Mar Ivanios (1888-1980) was born on 19th January 1888, S/o Mathew Valiyaparet & Achamma Kizhakkel, Puthuppally, Kottayam Dist. He was the vicar of St. George Orthodox Valiyapally, Puthuppally for a long time. He served as the Asst. Metropolitan of Kottayam Diocese and was the Metropolitan as the successor of Pampady Thirumeni (1953-1980). On 31st August 1980 his Grace left this World for his heavenly abode and the mortal remains was entombed in beautiful sepulchre near the kabar of H.G. Kuriakose Mar Gregorios at Mar Kuriakose Dayara Chapel, Pothenpuram, Pampady, Kottayam Dist.**

## Priests and Nun of our family who led Malankara Orthodox Syrian Church since A.D 1800

1. **Rev. Thazhathu Cheriyathu Kathanar (1800-1849)**
   *(Vicar, St.George Orthodox Church Puthuppally)* S/o. Justice Pothen Thazhathu.
2. **Rev. Kochuparet Ittyavirah Kathanar (1802 - 1859)**
   *(Vicar, St.George Orthodox Church Puthuppally)* S/o. Justice Pothen Thazhathu.
3. **Rev. Manamel Geevarghese Kathanar (1810 - 1870)**
   *(Vicar, St.George Orthodox Church Puthuppally and St. Mary's Orthodox Valiyapally, Niranam, founded by Thomas the Apostle in AD 54).* S/o. Pothen Thazhathu Manamel.
4. **Very. Rev. Elamthuruthil Pongalil Kuruvila Philipose Cor Episcopa (1835-1899)**
   *(Vicar, St.George Orthodox Church Puthuppally).* S/o. Kuruvila Elamthuruthil.
5. **Rev. Walliyathil Youhannan (Geevarghese) Kathanar (1854-1882)**
   *(Vicar, St.George Orthodox Church Puthuppally).* S/o.Varghese Walliyathil, Kuzhimattom.
6. **Sr. Rebecca (1944-2020)** (Mother Superior Bethany Ashramam, R. Perunad, Pathanamthitta Dist.)
   D/o.Varkey Thazhathu Parappallil

**Inserted By :**

**Lal M. Paret & Susan**
**Paret House, Pallom P.O., Kottayam (Dist) Kerala, Pin - 686007**
**Ph: 0481-2432600, Mob: 9447409513, e-mail: lalparet2000@gmail.com**

**Prof. Dr. Mathews L. Paret (University of Florida),**
**Dr. Pushpa Ann Kurian & Family, Gainesville, USA.**

**Surgeon Commander Dr. Markose L. Paret (INHS Asvini),**
**Dr. Merin Jacob & Family (Mumbai).**

*Our Memories Eternal*



**Oommen Chandy**
Karottu Vallakkalil (1943-2023)

# മഹാപുരോഹിത സന്ദേശം



ദൈവകൃപയുടെ പ്രവാഹം അനസ്യൂതമായി ഈ പ്രപഞ്ചത്തിൽ നിലനിൽക്കുന്നു. എന്നാൽ നാം അത് സ്വീകരിക്കുന്നുണ്ടോ? നാം സ്വീകരിച്ചാൽ മാത്രമേ കൃപ നമ്മിൽ നിറയുകയുള്ളൂ. മനുഷ്യർ ചിലപ്പോൾ കൃപയെ നിരാകരിക്കാറുണ്ട്. ദൈവം നമ്മെ ഏൽപിച്ച നിയോഗങ്ങളോട് ചേർന്ന് സഹകരിച്ചാണ് നാം പുലരുന്നത്. 'ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവേലക്കാർ' (1 കൊരി. 3:9) എന്ന് വി. പൗലൂസ് സാക്ഷിക്കുന്നു. നാം കൂട്ടുവേലക്കാരാണ്. നടുന്നതും നനയ്ക്കുന്നതും മനുഷ്യപ്രയത്നമാണ്. എന്നാൽ വളരുമാറാക്കുന്നത് ദൈവമാണ്. നാം നമ്മുടെ കർമ്മം ചെയ്യുന്നു. ദൈവം അതിലുപരിയായി പ്രവർത്തിക്കുന്നു. ദൈവികഇടപെടലിന് നിശ്ചയമായും നമ്മുടെ പ്രയത്നത്തേക്കാൾ തിളക്കമുണ്ട്.

പ. സഭ മൂന്ന് നോമ്പിലേക്ക് പ്രവേശിക്കുകയാണല്ലൊ. തർശീശിലേക്കുള്ള അനുസരണക്കേടിന്റെ കപ്പൽചാലിൽ നിന്ന് നിനുവയിലേക്കുള്ള നിയോഗ വഴിയിലേക്ക് യോനയുടെ ജീവിതയാനം ഗതിമാറുന്നു. യോനയ്ക്ക് മത്സ്യോദരം ദേവാലയവും കടൽപ്പായൽ തലപ്പാവുമായി. പ്രവചനം കേട്ട് അനുതപിച്ച നിനുവയിലെ രാജാവ് യോനയുടെ പുസ്തകത്തിലെ വെളിച്ചമുള്ളൊരു വ്യക്തിയാണ്. അദ്ദേഹം തന്റെ രാജ്യം ആത്മീയ വെളിച്ചത്താൽ നിറയണമെന്ന് ആഗ്രഹിക്കുകയും നടപടികൾ കൈക്കൊള്ളുകയും ചെയ്തു. പുസ്തകം അവസാനിക്കുമ്പോഴും പ്രവാചകൻ പൊരിവെയിലിൽ വാടിക്കരിഞ്ഞ ആവണക്കിൻ ചുവട്ടിൽ ദൈവത്തോട് കോപിച്ചുകൊണ്ടു നില്ക്കുന്നു. ഈ മണ്ണിൽ നിന്നും കിളിർത്തു വരികയും മണ്ണിലഴുകുകയും ചെയ്യുന്ന സകലതിനെക്കുറിച്ചും പരിഭവം പറയുകയും വിലപിക്കുകയും നിരാശയുടെ പൊരിവെയിലിൽ നിൽക്കേണ്ടി വരുകയും ചെയ്യുന്ന ഏവരും യോനയുടെ പുസ്തകം പാഠമാക്കേണ്ടതല്ലേ? അതുകൊണ്ട് ദൈവം തന്നെ യോനയുടെ പുസ്തകം കരുണയുടെ മുദ്ര വെച്ച് അവസാനിപ്പിക്കുന്നു. കൃപയുടെ പ്രവാഹം ചിലപ്പോൾ നിരാകരിക്കപ്പെട്ടാലും അത് പുതുവഴി തേടി പരന്നൊഴുകുന്നു.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**



# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2024 ജനുവരി. ലക്കം 1. പുസ്തകം 68. വില ₹ 25


LETTER FROM THE EDITOR

*... മനുഷ്യർക്കു പ്രയത്നിക്കാനറിയാം സർ, മനുഷ്യർ ചെറിയവരാണെങ്കിലും അവർ പ്രയത്നിക്കാൻ തീരുമാനിച്ചാൽ അവരെ തോല്പിക്കാനാവില്ല വിശ്വസിക്കണം! ചെറിയവരെങ്കിലും അവർക്ക് എന്തും ചെയ്യാൻ കഴിയും.*

*- മാക്സിം ഗോർക്കി.*

പുതുവർഷ പുലരികളിലെ സൂര്യനെ നോക്കി നമുക്ക് പുഞ്ചിരിക്കാം. യേശുക്രിസ്തുവാകുന്ന നീതി സൂര്യന്റെ സുവിശേഷ വെയിലിൽ നമ്മുടെ ഹൃദയജലാശയം ഊഷ്മളമാകട്ടെ. ആധുനിക കാലത്ത് ഓരോ മനുഷ്യനും ഒറ്റപ്പെട്ട ഓരോ ദ്വീപാണ്. പുറത്തുനിന്നുള്ള ഒരതിഥിയേയും അവർ സ്വാഗതം ചെയ്യുന്നില്ല. തങ്ങളുടെ സ്വകാര്യതയ്ക്കുനേരെ ഭീഷണി മുഴക്കുന്ന ഒന്നിനെയും സഹിക്കാനാകുന്നില്ല. മനസ്സിന്റെ വാതിലുകളും ജനാലകളും കൊട്ടിയടച്ച് താക്കോൽപ്പഴുതിലൂടെ അജ്ഞാതനായ അതിഥിയെ പ്രതീക്ഷിച്ചെന്നവണ്ണം നോക്കിയിരിക്കുന്നു. പുറത്തുനിന്നുള്ള ചെറിയൊരു പ്രകോപനം മതി സമനിലതെറ്റിക്കാൻ. പിന്നീട് ചെയ്യുന്നതെന്തും അവരുടെ നിയന്ത്രണങ്ങൾക്കതീതമാണ്.

സംഘർഷങ്ങളുടെയും തീവ്രവാദങ്ങളുടെയും കാലത്തും നാം സ്വയം സന്തോഷിക്കുകയും മറ്റുള്ളവർ സന്തോഷിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുക. ചിലപ്പോൾ മനസ്സ് ഒരു ചത്ത മിന്നാമിനുങ്ങിനെ പോലെ വെളിച്ചം നേർത്തുപോകുകയും മാരകമായ ഒരു മരവിപ്പ് നമ്മെ ബാധിക്കുകയും ചെയ്തേക്കാം. എങ്കിലും പ്രത്യാശയുടെ ധ്രുവനക്ഷത്രം നമ്മെ കാത്തിരിക്കുന്നു. മനുഷ്യരോടുള്ള സംശയവും വെറുപ്പും അസൂയയും ഒരു പന്തം പോലെ ഉള്ളിൽ എരിയുമ്പോൾ ഋണാത്മകതയിൽ നിന്ന് ധനാത്മകതയിലേക്കുള്ള ഒരു പരിവർത്തനത്തിന് പ്രാർത്ഥിക്കണം; പ്രയത്നിക്കണം.

മുൻകാലത്തേക്കാൾ കൂടുതലായി പുതുതലമുറ പിറന്നമണ്ണിൽ നിന്ന് പറന്നുപോകുകയും നോഹയുടെ പെട്ടകത്തിൽ നിന്ന് പറന്നു പോയ മലങ്കാക്കയെപ്പോലെ തിരികെ വരാതിരിക്കുകയും ചെയ്യുമ്പോൾ 'ആശങ്കപ്പെടുക' എന്നതു മാത്രമാണോ നമ്മുടെ ഉത്തരവാദിത്തം? "കുഞ്ഞുങ്ങൾ ജനിപ്പാറായിരിക്കുന്നു; പ്രസവിപ്പാനോ ശക്തിയില്ല" എന്ന യെശയ്യാ പ്രവചനം (37:3) ഇന്നും പ്രതിധ്വനിക്കുന്നു. യിസ്രയേൽ കനാനിലേക്ക് നടന്ന വഴിയിൽ സമാഗമന കൂടാരത്തിന്റെ തിരുസാന്നിദ്ധ്യം ഉണ്ടായിരുന്നതു പോലെ ഭൂമിയുടെ വിവിധ ഭാഗങ്ങളിലേക്ക് പ്രയാണം ചെയ്യുന്ന യുവതലമുറയോടൊപ്പം സഭയും അനുബന്ധ സംവിധാനങ്ങളും നീങ്ങിത്തുടങ്ങിയിരിക്കുന്നു. പകൽ മേഘസ്തംഭമായും രാത്രി അഗ്നിത്തൂണായായും ചേർത്തു നിർത്തുന്ന സഭാമാതാവിനെ യുവത ഇഷ്ടപ്പെടുന്നു.

**- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി**


**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
അഡ്വ. ബിജു ഉമ്മൻ
ഡോ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ-മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

*കംപ്യൂട്ടർ ഓപ്പറേറ്റർ & ഗ്രാഫിക് ഡിസൈനർ :*
ജിന്റോ കുറിച്ചി

*അക്കൗണ്ടന്റ്:*
ബിജു വർക്കി
9947804477

# അകം

CONTENTS





# അമർത്യനായ അജപാലകൻ :

## പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ



ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

പരിശുദ്ധനും യുഗപ്രഭാവനുമായ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവ സ്വർഗ്ഗോന്നതങ്ങളിലേയ്ക്ക് കുടിയേറിയിട്ട് 60 വർഷം തികയുന്നു. വജ്ര ജൂബിലി വർഷത്തിലേക്ക് കടക്കുമ്പോഴും, കാലം ചെയ്തിട്ടും കടന്നുപോയിട്ടും ഇത്രയേറെ വർഷങ്ങൾ കഴിയുമ്പോഴും പ. പിതാവിന്റെ ജീവിതപ്രമാണങ്ങളും പ്രവർത്തനങ്ങളും കാലികമായി ഇന്നും നിലനിൽക്കുകയാണ്. മുൻ കാലത്തെ മൂല്യമേറിയ പ്രവർത്തനങ്ങൾ ആണല്ലോ പലരുടെയും ശിഷ്ടകാലത്ത് അവരുടെ ജീവിതത്തെ മനുഷ്യ ഹൃദയങ്ങളിൽ അമർത്യമായി നിലകൊള്ളാൻ ഇടയാക്കുന്നത്. ജീവിച്ചിരുന്ന കാലത്തും വർത്തമാനകാലത്തും കുറിച്ചി ബാവയുടെ പ്രവർത്തങ്ങളോട് താരതമ്യപ്പെടുത്താൻ ഒരു ജീവിതമില്ല എന്നത് നഗ്നസത്യമാണ്. അതൊരു ഓർമ്മപ്പെടുത്തലുമാണ്. ദൈവത്തോട് സംസാരിക്കുകയും ദൈവത്തിൽ നിന്ന് കേൾക്കുകയും ചെയ്ത ഒരു താപസശ്രേഷ്ഠനാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി എന്ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി അടയാളപ്പെടുത്തിയിട്ടുണ്ട്. പ്രതിസന്ധികളിലും പ്രലോഭനങ്ങളിലും ആത്മസംയമനത്തോടും സുധീരമായും നേതൃത്വം നൽകുകയും, ധീരോദാത്തമായ നിലപാടുകൾ കൊണ്ട് സമൂഹത്തിന്റെ ശ്രദ്ധയെ തന്നിലേക്ക് ആവാഹിക്കുവാൻ കഴിയുകയും ചെയ്ത അതുല്യപ്രതിഭയാണ് അദ്ദേഹമെന്ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ ബാവാ രേഖപ്പെടുത്തുന്നുണ്ട്. ആരാധന അനുഷ്ഠാനം, ജീവിതവിശുദ്ധി, സഭയുടെ വളർച്ച എന്നിവയിൽ നിഷ്ഠയോടും കൃത്യതയോടും ജീവിച്ച പുണ്യാത്മാവായിരുന്നു കുറിച്ചി ബാവയെന്ന് പരിശുദ്ധ ബസ്സേലിയോസ്മാർത്തോമാ മാത്യൂസ് ദ്വിതീയൻ ബാവാ സാക്ഷിക്കുന്നു. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവാ പ. പിതാവിനെ അനുസ്മരിക്കുന്നത് ഭൗതിക ജീവിതകാലത്ത് തന്നെ പരിശുദ്ധന്മാരുടെ നിരയിൽ നിന്ന് ദൈവത്തെ മഹത്വപ്പെടുത്താനും അതിൽ ആനന്ദം അനുഭവിക്കാനും കഴിഞ്ഞിരുന്ന ഭാഗ്യശാലിയായിരുന്നു പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ എന്നാണ്. ഇങ്ങനെ പിൻഗാമികൾ തങ്ങളുടെ മുൻഗാമിയെ ഇത്ര മനോഹരമായി വിശേഷിപ്പിക്കണമെങ്കിൽ അതെത്രമാത്രം മാതൃകപരമായ ജീവിതം ആയിരുന്നു എന്നും നാം ഓർക്കണം. അങ്ങനെയെങ്കിൽ ആ പുണ്യജീവിതം നമ്മേ ഓർമ്മിപ്പിക്കുന്നത് ജീവിതം ജീവിച്ചു തീർക്കാൻ മാത്രമുള്ളതല്ല, മറിച്ചു അത് മറ്റുള്ളവർക്ക് പകർന്നു കൊടുക്കാനുള്ളതുമാണ് എന്നാണ്.

അതുല്യമായ ആത്മീയവിശുദ്ധിയുടെ സൗന്ദര്യവും ദിവ്യശോഭയും ജീവിതത്തിലുടനീളം കാത്തുപരിപാലിച്ച മഹായോഗിയായ പ. ഗീവർഗീസ് ദ്വീതിയൻ ബാവാ എല്ലായ്പ്പോഴും സഭാമക്കളുടെ ഹൃദയങ്ങളിൽ തിളങ്ങുന്ന നക്ഷത്രമാണ്. പതിനാറു വർഷം മെത്രാ പ്പോലീത്തായായും നീണ്ട മുപ്പത്തിനാലു വർഷങ്ങൾ പൗരസ്ത്യ കാതോലിക്കായായും പ. വട്ടശ്ശേരിൽ തിരുമേനിയുടെ ദേഹവിയോഗശേഷം ഏകദേശം മുപ്പതു വർഷങ്ങൾ മലങ്കര മെത്രാപ്പോലീത്തായായും പരിശോഭിച്ച പ. പിതാവിനെ വിശ്വാസികൾ ആധുനിക മലങ്കരസഭയുടെ പ്രധാനശില്പി എന്നാണ് വിളിക്കുന്നത്.

ശക്തമായ അടിത്തറ സഭയ്ക്കായി ഒരുക്കിയിട്ടാണ് ആ പുണ്യാത്മൻ ഇവിടെ നിന്നും മഹോന്നതങ്ങളിലേയ്ക്ക് കുടിയേറിയത്. മലങ്കരയുടെ മഹാമാമുനിയെന്നും, വിശ്വാസധീരനെന്നും, സമാധാനത്തിന്റെ കാവൽഭടൻ എന്നും മലങ്കരയുടെ വലിയ ബാവാ എന്നും ഒക്കെ വിശ്വാസികൾ ഹൃദയത്തോടു ചേർത്തുവച്ചു വിളിക്കുന്ന നാമമാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടേത്. കുണ്ടറക്കാർക്ക് പരിശുദ്ധ ബാവാ തിരുമേനി അവരുടെ 'കുണ്ടറ

തിരുമേനി' ആണ്. കുറിച്ചിക്കാർക്ക് പുണ്യപിതാവ് കുറിച്ചി ബാവയും കല്ലാശ്ശേരി ബാവയാണ്. പരിശുദ്ധ സഭയ്ക്ക് അദ്ദേഹം വലിയ ബാവയുമാണ്. ഇങ്ങനെ താൻ ജീവിച്ച ഇടങ്ങളിലൊക്കെ അനേകരെ തന്നിലേയ്ക്ക് ആകർഷിക്കാൻ തക്കവിധ ജീവിത മൂല്യമുള്ള പിതാവിന്റെ അറുപതാം ഓർമ്മ നമുക്കേവർക്കും അഭയവും കോട്ടയും കാവലുമാണ്. ഒപ്പം ആ ജീവിത സുകൃതത്തെ അനുഭവിക്കാനൊരു അവസരം കൂടിയാണ്.

വജ്രജൂബിലിയിലേയ്ക്ക് പ്രവേശിക്കുന്ന മഹായോഗിവര്യന്റെ ഓർമ്മയിൽ അദ്ദേഹത്തിന്റെ ദർശന വഴികളിലൂടെ സഞ്ചരിക്കുവാനാണ് ഈ ലേഖകൻ ശ്രമിക്കുന്നത്.

### സഭാദർശനം

കലുഷിതമായ സഭാന്തരീക്ഷത്തിൽ പരിശുദ്ധ സഭയ്ക്ക് ദിശാബോധം പകർന്ന പിതാവാണ് പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ. സംഭവബഹുലമായിരുന്ന പ. പിതാവിന്റെ ജീവിത കാലം മലങ്കരസഭയുടെ സുവർണ്ണ കാലഘട്ടം തന്നെ ആയിരുന്നു. പ്രാർത്ഥനയിലൂടെ പരിമിതികളെ മറികടക്കാൻ പരിശുദ്ധ സഭയ്ക്ക് സാധിക്കുമെന്ന് സ്വജീവിതം കൊണ്ട് അദ്ദേഹം തെളിയിച്ചു. കലക്കവെള്ളത്തെ തെളിമയാർന്ന ജലമാക്കി മാറ്റും വിധം പ്രശ്നങ്ങളെയും പ്രതിസന്ധികളേയും അകറ്റി പരിശുദ്ധ സഭയിൽ ശാശ്വത സമാധാനം പുനസൃഷ്ടിക്കാൻ പുണ്യപിതാവിന്റെ ത്യാഗോജ്വലമായ നേതൃത്വപാടവം മൂലം സാധിച്ചു. സുതാര്യമായ ജീവിതവും നിർമ്മലമായ ഇടപെടലും അകന്നിരുന്നവരെ പോലും അതിശയിപ്പിച്ചു. തലമുറകൾക്ക് ഇപ്പുറവും ആ വിശേഷണങ്ങൾ പിതാവിന്റെ ഓർമ്മകളോടൊപ്പം സഞ്ചരിക്കുന്നു എന്നത് ഒരു പ്രത്യേകത തന്നെയാണ്. പിതൃസ്മരണയിൽ അത് അനിവാര്യവുമാണ്.

സഭയെപ്പറ്റി വ്യക്തമായ ദർശനമുണ്ടായിരുന്ന ബാവാ തിരുമേനിയുടേ കാലഘട്ടത്തിലാണ് ആധ്യത്മീക പ്രസ്ഥാനങ്ങൾ സഭയിൽ ആരംഭം കുറിച്ചത്. മലങ്കര സഭയിൽ മർത്തമറിയം വനിതാ സമാജം (1929), സൺഡേസ്കൂൾ (1933), കാതോലിക്കാ ദിനപ്പിരിവ് ( 1935), യുവജന പ്രസ്ഥാനം (1937), മലങ്കരസഭ മാസിക (1946) എന്നിവ ആരംഭിച്ചു. ഇന്നും സഭയുടെ അടിസ്ഥാനമായി ഈ പ്രസ്ഥാനങ്ങൾ നിലകൊള്ളുന്നു.

കേരളത്തിൽ മാത്രമായി അറിയപ്പെട്ടിരുന്ന മലങ്കര സഭയെ ലോകമെമ്പാടും അറിയപ്പെടാൻ തക്കവണ്ണം ചലനം സൃഷ്ടിച്ചത് പരിശുദ്ധ ബാവയുടെ കർമ്മ ഫലമാണ്. ഇതര ക്രൈസ്തവ സഭകളുമായി സമ്പർക്കം സൃഷ്ടിക്കുവാനും, ബന്ധങ്ങൾ ദൃഢമാക്കുവാനും അദ്ദേഹത്തിന്റെ പ്രവർത്തനം മൂലം സാധിച്ചു. ഒപ്പം ആഗോള തലത്തിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു സ്വത്വബോധം പകരാനും ആശയ വിനിമയങ്ങൾ പങ്കുവയ്ക്കുവാനും, പ്രത്യേകിച്ച് ഓറിയന്റൽ ഓർത്തഡോക്സ് സഭകളുമായിട്ടുള്ള ഐക്യം ദൃഢമാകുവാനും, വിദേശ രാജ്യങ്ങളിലെ ക്രൈസ്തവ സഭ മേലധ്യക്ഷന്മാർ മലങ്കരയിലേക്ക് കടന്നുവരുവാനും ഇടയായി. റമ്പാൻ ആയിരുന്നപ്പോൾ 1908 മാർച്ച് 26 ന് ഊർശ്ലേം സന്ദർശനം നടത്തി. കാതോലിക്കാ സ്ഥാനാ രോഹണത്തിനു ശേഷം 1929 ഡിസംബർ 5-ന് ഇന്ത്യൻ വൈസ്രോയി ഇർവ്വിൻ പ്രഭുവുമായി കൂടിക്കാഴ്ച്ച നടത്തി. 1934 ആഗസ്റ്റിൽ സഭാ സമാധാനത്തിനായി പരിശുദ്ധ അപ്രേം പ്രഥമൻ പാത്രീയർക്കീസുമായി കൂടിക്കാഴ്ച നടത്തി. 1937- ൽ എഡിൻബറോയിൽ നടന്ന അഖില ലോക സഭാ സമ്മേളനത്തിൽ സംബന്ധിച്ചു. അതേ വർഷം പാരീസ് സന്ദർശനം നടത്തി റഷ്യൻ ഓർത്തഡോക്സ് സഭയുടെ അതിഥിയായി താമസിച്ചു. ഒക്ടോബർ മാസത്തിൽ യൂഗോസ്ലോവ്യ സന്ദർശിച്ച് സെർബിയൻ പാത്രീയർക്കീസുമായി കൂടിക്കാഴ്ച നടത്തി. ഒക്ടോബർ 24- ന് സിലോൺ സന്ദർശനം നടത്തി. ഇങ്ങനെ മലങ്കര സഭയിൽ നിന്നും സഭാ മേലധ്യക്ഷൻ ആയ ശേഷം ആഗോള തലത്തിൽ ഏറെ ബന്ധം സൃഷ്ടിക്കാൻ പുണ്യപിതാവിന് സാധിച്ചു. ഇന്ന് നാം കാണുന്ന എക്യുമെനിക്കൽ ബന്ധങ്ങളുടെയെല്ലാം തുടക്കക്കാരൻ പരിശുദ്ധ ബാവാ തിരുമേനി ആണ്. സഭയുടെ ആഗോള തലത്തിലുള്ള വളർച്ചയ്ക്കും സ്വത്വ ബോധത്തിനും ഇത് സഹായകരമാവുകയും ചെയ്തു.

സഭയുടെ സമുദായക്കേസുകളിൽ അടിപതറാതെ സത്യത്തിനായി നിലനിന്നു. സഭാ സമാധാന ആലോചന സമ്മേളനങ്ങളിൽ പങ്കെടുക്കാനും തിരുമേനി ശ്രദ്ധിച്ചിരുന്നു. ധാരാളം വ്യക്തികൾക്ക് പട്ടം നൽകി ശെമ്മാശന്മാരും, വൈദീകരും, മെത്രാപ്പോലീത്തന്മാരുമാക്കി മാറ്റി. പൗരസ്ത്യ ദൈവശാസ്ത്രത്തിൻറെ ആത്മാവിനെ ഹൃദയപൂർവ്വം ഉൾക്കൊണ്ട പ. പിതാവ് ഓർത്തഡോക്സ് വിശ്വാസത്തിന്റെ വീറും വിശുദ്ധിയും ആവോളം പ്രചരിപ്പിച്ചു. പാശ്ചാത്യ ദൈവശാസ്ത്രത്തിന്റെ വ്യക്തികളെ ചിന്തിപ്പിക്കുന്ന വിധത്തിൽ വി. വേദപുസ്തകത്തിലെ വിശുദ്ധ രഹസ്യങ്ങളെ വിശദമായി വ്യാഖ്യാനിച്ചു നൽകി. രണ്ടു പ്രാവശ്യം പ. മൂറോൻ കൂദാശ ചെയ്തു. പ. വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വത്തിൽ രൂപം കൊടുത്ത സഭാ ഭരണഘടനയെ 1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലൂടെ സഭയുടെ ഔദ്യോഗിക ഭരണഘടനയാക്കി മാറ്റി. ഭാരതക്രൈസ്തവ സഭയുടെ ചരിത്രത്തിൽ ആദ്യമായി രണ്ടു പിതാക്കന്മാരെ (പ. പരുമല ഗ്രീഗോറിയോസ്, പ. യൽദോ മാർ ബസേലിയോസ്) വിശുദ്ധരായി പ്രഖ്യാപിച്ചു. വിശ്വാസികൾ ആരാധനയിൽ അർത്ഥപൂർണ്ണമായി പങ്കെടുക്കാൻ തക്കവണ്ണം ശുശ്രൂഷാക്രമങ്ങൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുവാനുള്ള നടപടികൾ ആരംഭിച്ചു. സഭയിൽ പ്രതികൂല സാഹചര്യം സൃഷ്ടിക്കപ്പെടാൻ ഇടയാകുമെന്ന് തിരിച്ചറി ഞ്ഞ പിതാവ് 1951- ൽ ദേവലോകത്ത് അരമന സ്ഥാപിക്കുകയും 1952 ജനുവരി മുതൽ അവിടെ താമസമരംഭിക്കുകയും ചെയ്തു. ശിഷ്ടകാലം ദേവലോകത്ത് താമസിച്ചു സഭാ ഭരണം നടത്താനും ബാവാ തിരുമേനിക്ക് സാധിച്ചു. ഭക്തനായ മനുഷ്യൻ ദൈവീകമായ ദർശനത്തോടെ ജീവിച്ചപ്പോൾ അദ്ദേഹം വാണരുളിയ സഭയ്ക്കും ദർശന ബോധം സാധ്യമായി.

### സാമൂഹിക ദർശനം

സഭയുടെ വളർച്ചയ്ക്കൊപ്പം സമൂഹവും ഉയരണമെന്ന ദർശനം ആവാം അദ്ദേഹത്തിലൂടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് തുടക്കം കുറിക്കാൻ ഇടയാക്കി

യത്. സാമൂഹികപരമായും സഭാപരമായും സാമ്പത്തിക പ്രതിസന്ധി ഉണ്ടായിരുന്നപ്പോളും സ്കൂളുകൾ സ്ഥാപിക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. മുൻഗാമികളായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ, പരിശുദ്ധ പരുമല തിരുമേനി, പരിശുദ്ധ പൗലോസ് പ്രഥമൻ ബാവാ, പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് പ്രഥമൻ  ബാവാ (വള്ളിക്കാട്ട് ബാവാ) തുടങ്ങിയവർ സാമൂഹിക നന്മയ്ക്കായ് തുടക്കം കുറിച്ച പള്ളിക്കൂടങ്ങളുടെ വളർച്ചയെ ഹൃദയത്തിലേറ്റി അവയുടെ പ്രവർത്തനത്തെ പ്രോത്സാഹിപ്പിച്ചു. തന്റെ ഗുരുവായ വട്ടശ്ശേരിൽ തിരുമേനിയുടേ നാമത്തിൽ അദ്ദേഹത്തിന്റെ ഓർമ്മ നിലനിർത്താൻ പ. വട്ടശ്ശേരിൽ തിരുമേനിയുടേ ജന്മനാടിനടുത്ത് ചെങ്ങരൂരിൽ ഒരു ഹൈസ്കൂൾ സ്ഥാപിച്ചു.

കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കാലത്ത്, 1914-ൽ കുണ്ടറപ്പള്ളിയിൽ നിന്ന് വളരെ അകലെ അല്ലാതെ ഒരു വസ്തു വാങ്ങുകയും ആ വസ്തുവിൽ ഒരു സെമിനാരിയും ചാപ്പലും സ്ഥാപിക്കുകയും ചെയ്തു. ഇംഗ്ലീഷ് വിദ്യാഭ്യാസം വേണ്ടവണ്ണം പ്രചരിച്ചിട്ടില്ലാതിരുന്ന കുണ്ടറയിൽ സെമിനാരിയോടു ചേർന്നു തന്റെ ഗുരുവായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നാമത്തിൽ എം.ജി.ഡി. സ്ക്കൂൾ സ്ഥാപിച്ചു (1916). ടി സ്ക്കൂൾ ഇപ്പോൾ വളർന്ന് ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും വേണ്ടി പ്രത്യേകമായി തിരിച്ച രണ്ടു ഹയർ സെക്കണ്ടറി സ്ക്കൂളുകളായി നാനാജാതി മതത്തിൽപെട്ട ദേശനിവാസികൾക്ക് വിജ്ഞാനം പകർന്നു നൽകുന്നു. ഈ ലേഖകനും ഹൈസ്ക്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ വിദ്യാലയമാണത്.

കുണ്ടറ ദേശത്തുള്ള വിശ്വാസികളുടെ ആദ്ധ്യാത്മികാഭിവൃദ്ധിക്കും വിശ്വാസ സ്ഥിരതയ്ക്കും വേണ്ടി സുവിശേഷമഹായോഗങ്ങൾ, സണ്ടേസ്ക്കൂളുകൾ, യുവജന സംഘങ്ങൾ, ബൈബിൾ ക്ലാസുകൾ, പ്രാർത്ഥനായോഗങ്ങൾ തുടങ്ങിയ വിവിധ പദ്ധതികൾ സംഘടിപ്പിക്കുകയും അവയുടെ നിലനിൽപ്പിനുവേണ്ടി തിരുമേനി സുശക്തമായ നടപടികൾ സ്വീകരിക്കുകയും ചെയ്തു. അവശസമൂഹത്തിൽപ്പെട്ടവരെ സമുദ്ധരിക്കുന്നതിലും അദ്ദേഹം അതീവശ്രദ്ധാലുവായിരുന്നു. തിരുമേനിയുടെ സഹായംകൊണ്ട് വിദ്യാഭ്യാസം പൂർത്തിയാക്കിയ പലരും അവരുടെ തലമുറകളും അദ്ദേഹത്തെ അതീവ ഭക്തിയോടെയാണ് ഇപ്പോഴും സ്വീകരിച്ചിരിക്കുന്നത്. അങ്ങനെയുള്ള ചിലരെ ഭക്തർ ഈ ലേഖകൻ മെത്രാപ്പോലീത്തായായി മാറിയപ്പോൾ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ സ്മരണയിൽ ഒരു സ്ഥാപനം കുണ്ടറയിൽ ഉണ്ടാകണമെന്നു നിർബന്ധിച്ചതിന്റെ വെളിച്ചത്തിലാണ് ഇപ്പോൾ കുണ്ടറയിലുള്ള 'ബസ്സീലിയാ' ഓർത്തഡോക്സ് സെന്റർ സ്ഥാപിതമായത്.

മലങ്കരയിലെ കാതോലിക്കേറ്റിന്റെ പ്രസക്തിയെ കീർത്തിക്കും വിധം 'കാതോലിക്കേറ്റ്' എന്ന നാമോധയത്തിൽ ഒരു കോളേജ്  പത്തനംതിട്ടയിൽ സ്ഥാപിക്കാൻ ഇടയായതും ഈ പുണ്യപിതാവിന്റെ ക്രാന്തദർശനത്തിന്റെ ഫലമാണ്.  കൂടാതെ എം. ഡി സെമിനാരിയിൽ നടത്തികൊണ്ടിരുന്ന വൈദിക സെമിനാരി അതിന്റെ പൂർവ്വസ്ഥാനമായ പഴയ സെമിനാരിയിലേയ്ക്ക് മാറ്റുകയും, സഭാ വകയായുള്ള എല്ലാ വിദ്യാലയങ്ങളും ചേർത്ത് ഒരു കോർപ്പറേറ്റ് മാനേജ്മെന്റ് രൂപപ്പെടുത്തുകയും സമൂഹത്തിലുള്ള എല്ലാ വിഭാഗത്തിൽ പെട്ടവർക്കും വിദ്യാഭ്യാസം സാധ്യമാകും വിധം അവ പ്രവർത്തിക്കാൻ അനുവദിക്കുകയും ചെയ്തു. പുത്തൻകാവ് മെട്രോപോലീത്തൻ ഹൈസ്കൂൾ, കുന്നംകുളം എം. ജെ.ഡി ഹൈസ്കൂൾ തുടങ്ങിയവയുടെ സ്ഥാപനത്തിന് പിന്നിലും  ഗീവർഗീസ് ദ്വിതീയൻ ബാവയുടെ നേതൃത്വ ബലം ഉണ്ടായിരുന്നു. ഓർത്തഡോക്സ് സഭയുടെ ആസ്ഥാനനഗരിയായ കോട്ടയം പട്ടണത്തിൽ മലങ്കര സഭയ്ക്ക് സ്വന്തമായി ഒരു കോളേജ് ഉണ്ടാവണം എന്നുള്ളത് പരിശുദ്ധ ബാവാ തിരുമേനിയുടെ ആഗ്രഹം ആയിരുന്നു എങ്കിലും അതിന്റെ ആരംഭത്തിനു മുൻപായി അദ്ദേഹം ഇവിടെ നിന്നും യാത്രായായി. എന്നാൽ കാലം സാക്ഷിയായി ആ കലാലയം ആരംഭം കുറിക്കുകയും അത് വളർന്നു കാണാൻ ആര് ആഗ്രഹിച്ചുവോ ആ പുണ്യതാതന്റെ നാമം തന്നെ അതിനായി നൽകി. അതാണ് കോട്ടയം 'ബസ്സേലിയോസ് ' കോളജ്.

## സ്വാതന്ത്ര്യ ദർശനം

1929-ൽ പൗരസ്ത്യ കാതോലിക്കാ ആയി അവരോധിക്കപ്പെട്ടതുമുതൽ 1956 വരെ പ. പിതാവ് സധൈര്യം അഗ്നിപരീക്ഷണങ്ങളെ നേരിട്ടു. കോട്ടയം ജില്ലാ കോടതിയിൽ ആരംഭിച്ച് ഇന്ത്യയുടെ അത്യുന്നത നീതിപീഠമായ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചുവരെ നീണ്ടുനിന്ന വ്യവഹാരങ്ങളിൽ ഈ വീര പുരുഷന് പടപൊരുതേണ്ടിവന്നു. 1951-ൽ തിരുക്കൊച്ചി ഹൈക്കോടതിയിൽ നിന്ന് മലങ്കരസഭയുടെ നിലനിൽപ്പിനെ ചോദ്യം ചെയ്തുകൊണ്ടുള്ള ഒരു വിധി പുറപ്പെടുവിച്ചപ്പോൾ സഭാ മക്കളെ ആശ്വസിപ്പിച്ചു കൊണ്ട് പ. പിതാവ് കൽക്കട്ടായിൽ നിന്ന് അയച്ച സന്ദേശം മലങ്കരസഭയുടെ ചരിത്രത്തിലെ ഒരു സുവർണ്ണ രേഖയാണ്: "വാത്സല്യമക്കളെ, ഇത് അവസാന വിധി അല്ല. ദുഃഖവെള്ളിയാഴ്ച ക്രൂശിച്ച സത്യം ഞായറാഴ്ച ഉയിർത്തതുപോലെ അവസാനം സത്യം ജയിക്കും. എല്ലാവരും ധൈര്യമായിരിക്കുക. ദൈവാശ്രയത്തോടുകൂടി മുന്നോട്ടു പോവുക. ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട". പരാജയത്തിൽ വിജയം ദർശിക്കുകയും അതു പ്രത്യാശയോടെ പ്രവചിക്കുകയും ചെയ്ത പിതാവ് കൊട്ടാരക്കരയിൽനിന്ന് കോട്ടയത്തേക്ക് എത്തിയത് അത്യുജ്ജ്വല വരവേൽപ്പോടെയാണ്. തുടർന്ന്, കോട്ടയം എം.ഡി. സെമിനാരിയിലെ മൈതാനത്തിൽ കൂടിയ വൈദികരുൾപ്പെടെയുള്ള വിശ്വാസിസാഗരം ഒരു വിശ്വാസ പ്രതിജ്ഞ ഏകസ്വരത്തിൽ പ്രഖ്യാപിച്ചു. "മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻ കീഴ് ഞങ്ങളും ഞങ്ങളുടെ സന്താന പരമ്പരകളും ലോകാവസാനത്തോളം ഭക്തിപൂർവ്വം നിലകൊള്ളുന്നതാണെന്ന് ദൈവതിരുമുമ്പാകെ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു. കാതോലിക്കാ സിംഹാസനത്തിന്റെ താഴ്ച നമ്മുടെ താഴ്ച; കാതോലിക്കാ സിംഹാസനത്തിൻറെ ഉയർച്ച നമ്മുടെ ഉയർച്ച. കാതോലിക്കാ സിംഹാസനത്തിന്റെ ശ്രേയസ് നമ്മുടെ ശ്രേയസ്. ആകയാൽ ബാലസിംഹങ്ങളെ! നമുക്കെഴുന്നേറ്റു നമ്മുടെ സഭയെ പണിയാം; ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് നമുക്ക് പണിയാം".

 പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രവചന രൂപത്തിലുള്ള പ്രാർത്ഥനാ സന്ദേശവും ദൈവജനത്തിന്റെ

പ്രതിജ്ഞയും ദൈവം കേട്ടു 1958-ൽ ബഹു സുപ്രീം കോടതിയുടെ അഞ്ചംഗ ബഞ്ച് മലങ്കരസഭയുടെ 1934 ലെ ഭരണഘടനയുടെ സാധുത പ്രഖ്യാപിച്ചുകൊണ്ട് സഭയുടെ അസ്തിത്വം ഉറപ്പിച്ചു. പ. പിതാവിന്റെ പ്രവചനത്തിന്റെ നിവർത്തിയാണിത്. ദൈവജനം പ. പിതാവിന്റെ കീഴിൽ നിന്ന് നടത്തിയ ദൈവീക പ്രതിജ്ഞയുടെ അനുഗ്രഹസാഫല്യമാണിത്. പ. ബാവാ തിരുമേനി ഈ വിജയത്തെ വിനയത്തോടെ സ്വീകരിച്ചു. വിഘടിത വിഭാഗം സ്വന്തരക്തത്തിലുള്ളവരാണെന്ന ബോധ്യത്തിൽ ബഹു. സുപ്രീം കോടതി അവർക്ക് വിധിച്ച പിഴ തുക വേണ്ട എന്നു പ്രഖ്യാപിച്ചു 1958 ഡിസംബർ 16-ന് 1934-ലെ മലങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായി പ. അന്ത്യോക്യാ പാത്രിയർക്കീസിനെ സ്വീകരിച്ചുകൊണ്ട് സഭയിൽ സമാധാനവും ഐക്യവും ഉണ്ടാക്കി.

ചതിവും വഞ്ചനയും കൈമുതലാക്കിയ ചിലർ പ. അന്ത്യോഖ്യാ പാത്രിയർക്കീസിനോടു ചേർന്നു നടത്തിയ അന്തർനാടകങ്ങളുടെ ഫലമായി പ. ഔഗേൻ പ്രഥമൻ ബാവായുടെ ഭരണകാലഘട്ടത്തിൽ 1970-കളിൽ സഭയിൽ വീണ്ടും ഭിന്നത സൃഷ്ടിച്ചു. മലങ്കരയിലെ പള്ളികൾ കൈയ്യൂക്കുകൊണ്ടും അക്രമണപരമ്പരകൾ കൊണ്ടും കയ്യേറിയതും നിയമം അനുസരിച്ചുപോകുന്ന സഭാ മക്കളെ ദൈവാലയങ്ങളിൽ നിന്നും അടിച്ചു പുറത്താക്കിയതും മലങ്കരയിൽ വീണ്ടും ഭിന്നതകൾക്കും വ്യവഹാരങ്ങൾക്കും തുടക്കമിട്ടു. അതിന്റെ പരിണിത ഫലമാണ് 1995-ൽ സുപ്രീം കോടതിയിൽ നിന്ന് പുറപ്പെടുവിച്ച ന്യായവിധിയും 2017 ജൂലൈ 3 ന് ഉണ്ടായ സുപ്രധാന വിധിയും തുടർ വിധിന്യായങ്ങളുമെല്ലാം. സ്വാതന്ത്ര്യത്തിനായി അദ്ദേഹം തുടക്കം കുറിച്ച കാര്യങ്ങൾ, പ്രത്യേകാൽ മലങ്കര സഭ ഇന്നും ഭരണഘടനാപരമായി ഇത്രമാത്രം കൃത്യമായും വ്യക്തമായും അച്ചടക്കത്തോടെ നിലകൊള്ളുമ്പോൾ പരിശുദ്ധ പിതാവ് പ്രാബല്യത്തിൽ വരുത്തിയ 1934 ലെ ഭരണഘടനയും അദ്ദേഹം പ്രസ്താവിച്ച മൊഴികളുമൊക്കെ എത്രയോ ദർശനാത്മകമായിരുന്നു എന്ന് നാം ഓർക്കണം. പ. പിതാവിന്റെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ. ○

## വ്യത്യസ്തമായ കരോൾ സർവീസ്...



വാഴൂർ സെ. പീറ്റേഴ്സ് പള്ളിയിലെ സൺഡേസ്ക്കൂൾ അധ്യാപകരും വിദ്യാർത്ഥികളും ക്രിസ്മസ് കരോളിന്റെ ഭാഗമായി ഇടവകയിലെ എല്ലാ ഭവനങ്ങളും ഒറ്റ ദിവസം കൊണ്ട് സന്ദർശിച്ച് സമാഹരിച്ച തുക (ഒന്നേകാൽ ലക്ഷം രൂപാ) സഹോദരൻ പദ്ധതിയ്ക്കായി പ. കാതോലിക്കാ ബാവാ തിരുമനസിന് സമർപ്പിക്കുന്നു.

# റാമയിൽ ഒരു ശബ്ദം കേട്ടു,

## കരച്ചിലും വലിയ നിലവിളിയും തന്നേ...



അലക്സിയോസ് മാർ യൗസേബിയോസ്

ഹൃദയത്തിൽ സന്തോഷം ജനിപ്പിക്കുന്ന തിരുപ്പിറവിയുടെ വേദഭാഗത്തിൽ തന്നെ ഉള്ളിൽ വേദന പകരുന്ന ബേത്‌ലഹേമിലെ കൂട്ടകുരുതിയുടെ വിവരണവുമുണ്ട് സർവ്വലോകത്തിനുമുണ്ടായ മഹാസന്തോഷത്തിന്റെ മനോഹാരിതയിൽ കണ്ണീരുപ്പ് കലർത്തുന്ന ഒരേട്.

'റാമായിൽ ഒരു ശബ്ദം കേട്ടു,
കരച്ചിലും വലിയ നിലവിളിയും തന്നെ;
റാഹേൽ മക്കളെ ചൊല്ലി കരഞ്ഞു;
അവർ ഇല്ലായ്കയാൽ ആശ്വാസം
കൈക്കൊൾവാൻ മനസ്സില്ലായിരുന്നു'

വി. മത്തായി 2 :17

വിശ്വാസിയെന്നോ അവിശ്വാസിയെന്നോ തരംതിരിവില്ലാതെ മനുഷ്യമനഃസാക്ഷിയിൽ നന്മയുടെയും ദൈവീകപദ്ധതിയുടെയും പൂർണ്ണതയെകുറിച്ച് ചോദ്യങ്ങളുയർത്തുന്ന സംഭവം കൂടിയാണത്. തിരുവചനം ആരംഭിക്കുമ്പോൾ തന്നെ പരിചയപ്പെടുന്നത് ദൈവിക പദ്ധതിയെ നിരാകരിക്കുന്ന മാനുഷിക ഇടപെടലുകളെ കുറിച്ചാണല്ലോ. വചനത്തിന്റെ ജഡാവതാര പദ്ധതിയുടെ പൊരുൾ ഗ്രഹിക്കുവാൻ കഴിയുന്നതും പ്രസ്തുത ഭാഗത്തുനിന്ന് തന്നെയാണ്. തിന്മയെ ഇല്ലാതാക്കി നന്മയുടെ വിജയം ഒരുക്കുന്ന ദൈവീകപദ്ധതിയല്ല, മറിച്ച് നന്മയുടെ ആവശ്യകത മനസ്സിലാക്കി തിന്മയെ ഉപേക്ഷിക്കുന്ന മനുഷ്യന്റെ പരുവപ്പെടലാണ് ദൈവഹിതം. എന്നാൽ തിരുഹിതത്തോടു ചേർന്ന് നന്മയുടെ പക്ഷത്തു നിൽക്കേണ്ടുന്നവർക്കിടയിൽ തന്നെ സ്വാർത്ഥതയുടെ ഫലമായി തിന്മയുടെ പക്ഷം പിടിക്കുന്നവരുമുണ്ടാകുന്നു എന്നത് ആഹ്ലാദങ്ങളിൽ വിലാപം കലരുവാൻ ഇടയാക്കും.

റാമയിലേത് നഷ്ടപെടലിന്റെ നിലവിളിയാണ്. ഒന്നും പകരം വെച്ച് സമാധാനപ്പെടുവാൻ ഇല്ലാതെപോയ മാതൃത്വത്തിന്റെ വിലാപവും സ്ത്രീത്വത്തിന്റെ കരച്ചിലുമാണ്. നിലച്ചുപോയ കുഞ്ഞു പുഞ്ചിരികളുടെയും കൊഞ്ചലുകളുടെയും ബാക്കിപത്രം....! സഹസ്രാബ്ദങ്ങൾക്കിപ്പുറവും സർവജനത്തിനുമുള്ള സന്തോഷകാരണം ആവർത്തിച്ച് പ്രഘോഷിക്കുമ്പോൾ, ഇതേ നിലവിളികൾ ഉയരുന്നത് കേവലം റാമയിൽ നിന്ന് മാത്രമല്ല. നിലയ്ക്കാതെ ചോര ഒഴുകുന്ന പോരാട്ടങ്ങളും, ആഭ്യന്തര യുദ്ധങ്ങളും വംശീയ കലാപങ്ങളും മതവെറിയുടെ കനലെരിയുന്ന വംശഹത്യകളുമൊക്കെ സൃഷ്ടിക്കുന്നത്, ആശ്വസിക്കുവാൻ വകയില്ലാത്തവരുടെ നിലവിളികൾ മാത്രമാണ്.

ഹെരോദാവിന്റെ പ്രവർത്തി ഒരർത്ഥത്തിൽ വംശഹത്യ തന്നെയാണ്. യഹൂദഗോത്രം അധിവസിച്ചിരുന്ന ദാവീദിന്റെ പട്ടണമാണ് ബേത്‌ലഹേം. അതിനാൽ തന്നെ കൊല്ലപ്പെട്ടവർ യെഹൂദഗോത്രക്കാർ തന്നെയെന്ന് ഉറപ്പിക്കാം . ക്രിസ്തുവിന്റെ ജനനത്തെപ്പറ്റി ആരായുന്ന ഹെരോദാവിന്, ഭൂമിശാസ്ത്രത്തിനൊപ്പം പ്രവചനങ്ങളെയും കൂടി അടിസ്ഥാനമാക്കിയാണ് മഹാപുരോഹിതന്മാരും ശാസ്ത്രിമാരും മറുപടി നൽകുന്നത്. അതുകൊണ്ട് ആ പട്ടണത്തിൽ ദാവീദുവംശത്തിൽ ജനിച്ച ഏതൊരു ശിശുവും തന്റെ രാജവാഴ്ചക്ക് ഭീഷണിയാകുമെന്ന ഹെരോദാവിന്റെ ഭയമാണ് റാമയുടെ തെരുവുകളിലെ കൂട്ട നിലവിളിക്ക് കാരണമാകുന്നത്. കാരണം കണ്ടെത്തുവാൻ കഴിയാത്ത ഭീഷണിക്ക് വിധേയപ്പെട്ട് സംശയത്തിന് ഇരയാകുന്നവരെയും , നാളെകളിൽ ഭീഷണിയായി തീർന്നേക്കാമെന്നു കരുതുന്നവരെയും അപ്പാടെ ഇല്ലാതാക്കുന്ന ആധുനിക നിലപാടുകളുടെ ഒരു പഴയ രൂപം. അത്രത്തോളം ഭീതി ഹെരോദാവിൽ സൃഷ്ടിക്കപ്പെട്ടെങ്കിൽ അതിനൊരർത്ഥമേയുള്ളു, അയാളുടെ സിംഹാസനം അനീതിയുടെയും അനർഹതയുടെയും മേൽ പണിതുയർത്തിയതാണ്. അധികാരത്തിനു ഭീഷണിയാകുമെന്ന് കണ്ട് ഭാര്യയെയും മക്കളെയും കൊല്ലിച്ച ചരിത്രവും ഹെരോദാവിനുണ്ട്. ഇസ്രായേൽ-ഹമാസ് പോരാട്ടത്തിന്റെ ഇരകളിൽ പകുതിയിലധികവും കുട്ടികളാണെന്നത്, ഹെരോദാവിന്റെ ശിശുഹത്യയോളം തന്നെ ഹൃദയ വേദന ജനിപ്പിക്കുന്നുണ്ട്. യിസ്രായേലിനെതിരെ ഗാസയിലും വെസ്റ്റ് ബാങ്കിലും ആയുധമെടുക്കുന്ന കൗമാരക്കാരെ പരസ്യമായി വധിക്കുന്നതിന്റെയും, പതിയിരിക്കുന്ന ശത്രുവിനെതിരെയുള്ള ആക്രമണങ്ങളിൽ കുട്ടികൾ കൊല്ലപ്പെടുന്നതിന്റെയും പിന്നിൽ, നാളെ ഒരു പക്ഷേ

തങ്ങൾക്കെതിരെ തിരിയാവുന്ന കൈകളെ ഇന്നേ ഇല്ലാതാക്കുക എന്ന ഹെരോദാവിന്റെ സിദ്ധാന്തമാണ്. അധികാര നഷ്ടത്തിന്റെ ഭീതിയും ഭീഷണിയും ഉള്ളിലേറ്റി ഭരണം നടത്തുന്നവർ കാലദേശഭേദമന്യേ എപ്പോഴും ജനത്തിന് ബാധ്യതയും വിനാശകാരണവുമാണ്.

പേർവഴി ചാർത്തുവാൻ ജോസഫും മറിയവും നടത്തുന്ന യാത്രയിലൂടെയാണ് ബെത്‌ലഹേമും സമീപ പ്രദേശങ്ങളു മൊക്കെ തിരുജനനത്തിലും പിന്നീട് ശിശുവധത്തിന്റെ വൃത്താന്തങ്ങളിലും ഭാഗമാകുന്നത്. പേർവഴി ചാർത്തുക എന്ന ഉത്തരവിന് തങ്ങൾ നിലനിൽക്കുന്നുണ്ടെന്ന് ഭരണകൂടത്തെ ഔദ്യോഗികമായി ബോധ്യപ്പെടുത്തുക എന്ന ഒരു നിർബന്ധ സ്വഭാവമുണ്ട്. അതേസമയം സ്വവംശത്തിലേക്കും ഗോത്രത്തിലേക്കും പട്ടണത്തിലേക്കും മനുഷ്യൻ നടത്തുന്ന യാത്ര സ്വത്വബോധത്തിലേക്കുള്ള അവന്റെ പ്രയാണം കൂടിയാണ് മനുഷ്യരെ അവർ ആയിരിക്കുന്ന സ്വത്വത്തോടെ അംഗീകരിക്കുമ്പോഴാണ് വൈവിധ്യങ്ങളാൽ രാജ്യം സമ്പന്നമാകുന്നത്.

റാമയിൽ നിന്നുയർന്ന റാഹേലിന്റെ നിലവിളി നൂറ്റാണ്ടുകൾക്കിപ്പുറവും മാറ്റൊലികൊള്ളുന്നുണ്ട്. ബേത്‌ലഹേം റാഹേലിന്റെ അന്ത്യവിശ്രമസ്ഥലമാണ്. ആ മണ്ണിന്റെ സങ്കടം അവിടെ നിത്യവിശ്രമമടഞ്ഞവരുടെ സങ്കടങ്ങൾ കൂടിയാണെന്നത് നാം ഗൗരവത്തിലെടുക്കേണ്ടതുണ്ട്. ജോസഫ് റാഹേൽ സന്തതിപരമ്പരയിൽ മനശ്ശെ എഫ്രയീം ഗോത്രങ്ങൾ ഇസ്രയേലിലും ബെന്യാമിൻ വംശം യഹൂദ്യയിലുമായി വിഭജിക്കപ്പെട്ടിരുന്നു. അതുകൊണ്ട് റാഹേലിന്റെ കരച്ചിലും വിലാപവും അതിർത്തികൾ കൊണ്ട് വേർതിരിക്കപ്പെടുന്നതിനപ്പുറമുള്ള മനുഷ്യരുടെ വേദനകളെ പ്രതിയായിരുന്നു. പഴയ നിയമ ഭൂമിശാസ്ത്രപ്രകാരം റാമയുടെ സ്ഥാനം ഉത്തര രാജ്യമായ ഇസ്രയേലിന്റെയും ദക്ഷിണ പ്രദേശമായ യഹൂദയുടെയും അതിർത്തിയിലാണ്. അതിനാൽ തന്നെ അവിടെനിന്നുയരുന്ന നിലവിളി രണ്ടു ദേശങ്ങളുടെയും കദനത്തെ ഉൾക്കൊള്ളുന്നതായിരുന്നു. ഗാസയിലെയും വെസ്റ്റ് ബാങ്കിലെയും അതിന്റെ സമീപ പ്രദേശങ്ങളിലെയും നിലവിളികൾ അവരുടേത് മാത്രമല്ല, രാഷ്ട്രപിന്തുണയോടെയോ അല്ലാതെയോ ഉള്ള തീവ്രവാദ സ്വഭാവം പുലർത്തുന്ന ആക്രമണങ്ങളിൽ ഉറ്റവരും ഉള്ളതുമൊക്കെ നഷ്ടപ്പെട്ട മനുഷ്യരുടേതാണ്. മറ്റെന്തിനേക്കാളും ഉപരി മനുഷ്യൻ ചേരി തിരിഞ്ഞ് പക്ഷം പിടിക്കുന്ന ഒന്നായി ഇസ്രായേൽ- ഹമാസ് യുദ്ധം മാറിയിട്ടുണ്ട്. അതിനു ചരിത്രത്തെയും മതത്തെയും രാഷ്ട്രീയത്തെയും കൂട്ടുപിടിച്ച്ന്യായീകരണങ്ങൾ നിരത്തുന്നവരുമുണ്ട്. എന്നാൽ അതിലുപരി മുറിവേറ്റ മനുഷ്യന്റെ വേദനകളെ കാണുന്നവനേ പൊലിഞ്ഞു വീണ മനുഷ്യജന്മങ്ങളുടെ കണക്കു കേട്ട് പുളകം കൊള്ളാതിരിക്കുവാൻ സാധിക്കൂ.

രാഷ്ട്രങ്ങൾ തമ്മിലുള്ള യുദ്ധങ്ങളിൽ മാത്രമല്ല, ആഭ്യന്തര കലാപങ്ങളിലും, സായുധ സംഘർഷങ്ങളിലും മരിച്ചു വീഴുന്നത് നിശ്ശബ്ദരും നിസ്സഹായരുമാക്കപ്പെട്ട സാധാരണക്കാരാണ്. യാദൃശ്ചികതയുടെ മൂടുപടമിട്ടാലും രഹസ്യ അജണ്ടകളുടെ ലക്ഷ്യം പ്രത്യേക വംശത്തിലും മതത്തിലും ഗോത്രത്തിലുമൊക്കെപെട്ട മനുഷ്യരാണ്. യുദ്ധങ്ങളിലും സംഘർഷങ്ങളിലും പ്രാണൻ നഷ്ട പെടുന്നതിൽ സിംഹഭാഗവും കുഞ്ഞുങ്ങളാണ്. തകർന്നടിയുന്ന ആതുരാലയങ്ങൾ മൂലം വൈദ്യസഹായം നിഷേധിക്കപ്പെടുന്നതും, പകർച്ചവ്യാധിയും പട്ടിണിയും പിടിമുറുക്കുന്നതും ഏറെ ബാധിക്കുക കുഞ്ഞുങ്ങളെയാണ്. നിരന്തരമായി ആവർത്തിക്കപ്പെടുന്ന ഇത്തരം ആക്രമണങ്ങൾ ഒരു വലിയ ജനവിഭാഗത്തെ, 'ജീവിതമെന്നാൽ കൊല്ലപ്പെടാതിരിക്കുക' എന്ന നിലയിലേക്ക് കൊണ്ടുചെന്ന് എത്തിക്കുന്നുണ്ട്. രാഷ്ട്രീയ കാരണങ്ങളാൽ മറച്ചുവെയ്ക്ക പെട്ട അനേകം വംശഹത്യകൾ തെളിവുകളായി നമുക്ക് ചുറ്റുമുണ്ട്. അസർബൈജാന്റെ അധിനിവേശത്തിൽ കൊല്ലപ്പെടുന്ന അർമേനിയൻ ക്രൈസ്തവരുടെ എണ്ണം ലോകം ശ്രദ്ധിക്കുന്നുപോലുമില്ല. അപലപിക്കുവാനോ എതിർക്കുവാനോ പല രാജ്യങ്ങളും തയ്യാറാകാത്ത, ഒരു നൂറ്റാണ്ടായി വംശഹത്യയുടെ കനൽ പേറുന്ന ഒരു ജനതയുടെ മേലാണ് യുദ്ധം വീണ്ടും വാളോങ്ങുന്നത്.

സഹായം എത്തിക്കുവാനും ബന്ദികളെ കൈമാറുവാനുമായി നടപ്പിലാക്കിയ ഹ്രസ്വകാല വെടിനിർത്തലിന് ശേഷം ഇസ്രായേൽ- ഹമാസ് പോരാട്ടം അതി രൂക്ഷമായി പുനരാരംഭിച്ചിരിക്കുകയാണ്. മനുഷ്യരെ കവചമായി ഉപയോഗിക്കുന്നവർ മൂലം അഭയ സങ്കേതമായി കണ്ടെത്തുന്ന പട്ടണങ്ങൾ പോലും അക്രമണത്തിനിരയാകുമ്പോൾ ഒരു ജനത യാതൊരു സുരക്ഷിതത്വവും അഭയ സങ്കേതങ്ങളു മില്ലാത്തവരായി മാറുകയാണ്. പരസ്പര വൈരൃത്താൽ മനുഷ്യത്വം ലംഘിക്കപ്പെടുമ്പോൾ, ആധുനിക ആയുധങ്ങളും സാങ്കേതികവിദ്യയും ഉപയോഗിക്കുന്ന, എന്നാൽ മനുഷ്യാവകാശത്തെ തള്ളിക്കളയുന്ന പ്രാകൃത യുദ്ധമായി അത് പരിണമിക്കുന്നു.

തിന്മയുടെ മുൻപിൽ വഴിമറന്നവരും നിസ്സംഗരുമായി ഇരിക്കാതെ, നന്മ കൊണ്ട് തിന്മയെ ജയിക്കണമെന്ന കാലിക പ്രസക്തിയുള്ള വലിയ സന്ദേശം ഈ തിരുജനന കാലം നമ്മുടെ മുൻപിൽ വെക്കുന്നുണ്ട്. ധാർമ്മിക ശക്തിയും ബോധ്യവും പകരേണ്ട ആത്മീയ നേതൃത്വം രാഷ്ട്രീയമായി സ്വാധീനിക്കപെട്ടാൽ പ്രത്യാശയുടെ തുരുത്തുകൾ കണ്ണീരിൽ മുങ്ങിപ്പോകും. റാമയിൽ മാത്രമല്ല, ലോകത്താകമാനം ആശ്വാസമില്ലാതെ കേഴുന്ന മാതൃത്വത്തിനൊപ്പം വിലപിക്കുവാനെങ്കിലും നമുക്ക് കഴിയണം. സംഘർഷഭരിതമായ രാഷ്ട്രത്തിലെയും ഹിംസവിളയാടുന്ന തെരുവുകളിലെയും നിലവിളികൾ പലപ്പോഴും നമ്മുടെ കർണ്ണപുടങ്ങൾക്ക് പുറത്താണ്.

ലോകത്താകമാനം വിവിധ കാരണങ്ങളാൽ ഉയരുന്ന, റാമയിലേതുപോലുള്ള നിലവിളികൾക്ക് നടുവിലൂടെയാണ് നാം ഈ വർഷത്തെ ജനനപെരുന്നാളിലേക്കു നടന്നടുക്കുന്നത്. നൊന്തുപെറ്റ കുഞ്ഞുങ്ങൾക്ക് വേണ്ടി കണ്ണീരൊഴുക്കുന്നവരുടെ ഹൃദയങ്ങളിൽ ആശ്വാസം ലഭിക്കുവാനും, ഇരുളിലും മരണനിഴലിലും ഇരിക്കുന്നവരെ ഉയരത്തിൽ നിന്നുള്ള ആർദ്രകരുണ സന്ദർശിപ്പാനുമായി നമുക്ക് പ്രാർത്ഥിക്കാം. അനീതി നടമാടുന്ന ഓരോ ഇടങ്ങളിലും, വഴങ്ങാത്തവരെ നീതിമാന്മാരുടെ ഹൃദയങ്ങളിലേക്ക് തിരിക്കുന്ന നീതിയുടെ പ്രവാചകന്മാർ എഴുന്നേൽക്കട്ടെ എന്ന് പ്രത്യാശിക്കാം. 'കരയാതെ നിന്റെ ശബ്ദവും കണ്ണുനീർ വാർക്കാതെ നിന്റെ കണ്ണും അടക്കിക്കൊൾക'(യിരെമ്യാവ് 31:16) എന്ന് കല്പിച്ചവൻ പലായനം ചെയ്യപ്പെട്ടവരെ സമാധാനം നൽകി തിരികെ വരുത്തട്ടെ. യുദ്ധകെടുതികളാൽ ഈ ലോകത്തുനിന്ന് മാറ്റപ്പെടുന്ന കുഞ്ഞുങ്ങളെ തന്റെ മാറോടുചേർത്തു ആശ്വസിപ്പിക്കുകയും യുദ്ധങ്ങൾക്ക് അറുതിവരുത്തുകയും ചെയ്യട്ടെ. നീതിയും സമാധാനവും തമ്മിൽ എതിരേൽക്കുന്ന തെരുവുകൾ നമുക്ക് സ്വപ്നം കാണാം. ○

ഫാ. പി. എ. ഫിലിപ്പ്, കോട്ടയം

കുടിയേറ്റവും പ്രവാസവുമെല്ലാം മനുഷ്യചരിത്രത്തിന്റെ അവിഭാജ്യഘടകമാണ്. ചരിത്രാതീത കാലം മുതൽ തന്നേ മനുഷ്യൻ ഒരു സ്ഥലത്തു നിന്ന് കുറെക്കൂടി മെച്ചമായ ലാവണങ്ങളിലേക്ക് മാറിത്താമസിക്കുന്ന രീതി പിൻതുടർന്നിരുന്നു. ബൈബിളിൽ പഴയനിയമ ചരിത്രം പരിശോധിച്ചാൽ പലായനത്തിന്റേയും കുടിയേറ്റത്തിന്റെയും പ്രവാസത്തിന്റേയും അനേകം സംഭവങ്ങൾ കാണാൻ സാധിക്കും. യഹൂദചരിത്രം ആരംഭിക്കുന്നതു തന്നെ കൽദയരുടെ ഊരിൽ നിന്ന് അബ്രഹാം കനാൻ ദേശത്തേക്ക് കുടിയേറുന്ന കഥ പറഞ്ഞു കൊണ്ടാണ് പിന്നീട് ഇസ്രായേലിന്റെ ഈജിപ്ഷ്യൻ പ്രവാസവും ബാബേൽ പ്രവാസവുമെല്ലാം പഴയനിയമ ചരിത്രത്തിന്റെ പ്രധാന ഏടുകളാണ്.

കേരളചരിത്രത്തിലും കുടിയേറ്റങ്ങൾ സർവ്വസാധാരണമായിരുന്നു പ്രത്യേകിച്ചും ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാംപാദം മുതൽ വിദ്യാഭ്യാസരംഗത്ത് ഏറ്റവും തിളക്കമാർന്ന നേട്ടങ്ങൾ കൈവരിച്ച കേരള സംസ്ഥാനത്ത് എല്ലാ വിദ്യാസമ്പന്നർക്കും അനുയോജ്യമായ ജോലി ലഭിക്കുക എന്നത് തുലോം പ്രയാസകരമായ കാര്യമായിരുന്നു. ജനസാന്ദ്രത ഏറ്റവും കൂടുതൽ ഉള്ള ഈ സംസ്ഥാനത്ത് തൊഴിലില്ലായ്മ ഒരു കൂടെപ്പിറപ്പ് ആണെന്നു തന്നെ പറയാം. 1950 കളിലും 60 കളിലും മലേഷ്യാ, സിലോൺ (ശ്രീലങ്ക) എന്നീ രാജ്യങ്ങളിലേക്കാണ് തൊഴിൽ തേടി കൂടുതൽ ആളുകൾ പൊയ്ക്കൊണ്ടിരുന്നത്. എന്നാൽ 1970 കൾ ആയതോടെ അറേബ്യൻ ഗൾഫ് എന്ന പറുദീസ തുറക്കുകയായിരുന്നു. യു. എ. ഇ, ഒമാൻ, ബഹറിൻ, കുവൈറ്റ്, ഖത്തർ തുടങ്ങിയ രാജ്യങ്ങളിലേക്ക് ലക്ഷക്കണക്കിന് ആളുകൾ ഇക്കാലങ്ങളിൽ കുടിയേറി അതിൽ സിംഹഭാഗത്തിന്റെയും കുടുംബങ്ങൾ നാട്ടിൽ തന്നെ കഴിയുകയുമായിരുന്നു. ഓരോ മാസവും കുടുംബനാഥൻമാർ ഗൾഫ് രാജ്യങ്ങളിൽ നിന്ന് അയയ്ക്കുന്ന പണം കൊണ്ടാണ് അനേകം കുടുംബങ്ങൾ പുലർന്നിരുന്നത് ഇന്നും ഗൾഫ് മലയാളികൾ അയയ്ക്കുന്ന പണം കേരള സമ്പദ്വ്യവസ്ഥയുടെ നട്ടെല്ലാണെന്ന് പറയാം. എന്നാൽ കേരളത്തിൽ നിന്ന് പഠനത്തിനായി വിദ്യാർത്ഥികൾ വിദേശരാജ്യങ്ങളിലേക്ക് അക്കാലങ്ങളിൽ പോയിരുന്നത് വളരെ അപൂർവ്വമായിരുന്നു. ചുരുക്കമായി പോയിരുന്നവരിൽ അധികവും പഠനം കഴിഞ്ഞ് ഇന്ത്യയിലേക്ക് മടങ്ങിയിരുന്നു. ജവഹർലാൽ നെഹ്റു, ബി. ആർ. അംബേദ്കർ, ഡോ എസ് രാധാകൃഷ്ണൻ എന്നിവരെല്ലാം ഈ ഗണത്തിൽപ്പെട്ടവരാണ്. ഇപ്പോൾ പഠനത്തിനായി പോകുന്നവർ ആരും തന്നെ തിരിച്ചുവരാനല്ല പോകുന്നത്. യഥാർത്ഥത്തിൽ പഠനം എന്നത് ഒരു പുകമറയാണ്. ഏതെങ്കിലും വിധത്തിൽ ഈ നാട്ടിൽ നിന്ന് രക്ഷപെടാനുള്ള ഒരു ഉപാധിമാത്രം. അതുകൊണ്ടു തന്നേ പോകുന്നവർ ആരും തിരിച്ചു വരുമെന്ന് പ്രതീക്ഷിക്കേണ്ടതില്ല. പഠനം കുടിയേറ്റത്തിനും പലായനത്തിനുമുള്ള ഒരു മാർഗ്ഗമായി നമ്മുടെ യുവത കാണുന്നു. വൻതോതിലുള്ള ഈ നാടുവിടലിനുള്ള കാരണങ്ങൾ നാം വിശകലനം ചെയ്യണം.



# നാടുവിടുന്ന യുവതയും സഭയുടെ ഭാവിയും

മാനവവിഭവശേഷി ഒരു രാജ്യത്തിന്റെ ഏറ്റവും വലിയ മുതൽക്കൂട്ടാണെന്ന് നാം പറയുമ്പോൾ ഭാരതത്തിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഏറ്റവും കൂടുതൽ മാനവവിഭവശേഷി ശോഷണം സംഭവിച്ചുകൊണ്ടിരിക്കുന്ന സംസ്ഥാനമാണ് കേരളം. വികസിത രാജ്യങ്ങളിലേക്ക് മാത്രം ഇവിടെ നിന്ന് കുടിയേറിയത് കഴിഞ്ഞവർഷം 40000 യുവജനങ്ങളാണ്. പഠനത്തിനായും ജോലിയ്ക്കായും അമേരിക്ക, യു.കെ. യൂറോപ്പ്, ആസ്ട്രേലിയ, ന്യൂസിലാന്റ് തുടങ്ങിയ രാജ്യങ്ങളിലേക്കാണ് അധികമാളുകളും മുമ്പ് പൊയ്ക്കൊണ്ടിരുന്നത്. എന്നാൽ ഇന്ന് സ്ഥിതിമാറുന്നു. പൂർവ്വ യൂറോപ്പിലെ അവികസിത രാജ്യങ്ങളിലേക്കുപോലും കുട്ടികൾ പോകുന്നു. യുക്രെയ്ൻ യുദ്ധം ആരംഭിച്ചപ്പോൾ അവിടെ ഉണ്ടായിരുന്ന വിദ്യാർത്ഥികളിൽ അധികവും ഇന്ത്യക്കാരായിരുന്നു. ഒരു പക്ഷേ നമുക്ക് വളരെ പരിചിതമല്ലാത്ത കിർഗിസ്ഥാനിലും, സ്ലോവേനിയ സ്ലോവാക്യ, പോളണ്ട്, അസർബൈജാൻ മുതലായ രാജ്യങ്ങളിലേക്കുപോലും നമ്മുടെ യുവജനങ്ങൾ കുടിയേറുന്നു. 2018 ൽ നടത്തിയ ഒരു പഠനമനുസരിച്ച് കേരളത്തിൽ അഞ്ചിൽ ഒന്ന് വീടുകളിൽ നിന്ന് ഒരാളെങ്കിലും വിദേശത്ത് കുടിയേറിയവരാണ്. നോർക്ക റൂട്ട്സിന്റെ സ്ഥിതിവിവരക്കണക്കുകൾ അനുസരിച്ച് ലോകത്തിലെ 182 രാജ്യങ്ങളിൽ ഇപ്പോൾ മലയാളി സാന്നിധ്യമുണ്ട്. ഇപ്പോഴത്തെ സ്ഥിതിയിൽ കേരളത്തിൽ നിന്ന് 54 രാജ്യങ്ങളിലേക്കെങ്കിലും ആളുകൾ കുടിയേറിക്കൊണ്ടിരിക്കുന്നു. എന്തുകൊണ്ടാണ് 'ദൈവത്തിന്റെ സ്വന്തം

നാട് ഉപേക്ഷിച്ച് നമ്മുടെ യുവത പോകുന്നത്? സ്വസ്ഥവും മാന്യവുമായ ഒരു ജീവിതം കേരളത്തിൽ സാദ്ധ്യമല്ല എന്നതു തന്നെയാണ് യുവജനങ്ങൾ നൽകുന്ന ഉത്തരം.

**1. അതിരൂക്ഷമായ തൊഴിലില്ലായ്മ** – അഭ്യസ്തവിദ്യർക്കുപോലും അനുയോജ്യമായ തൊഴിൽ കണ്ടെത്താൻ കഴിയുന്നില്ല. എൻജിനീയറിംഗ്, മെഡിക്കൽ ബിരുദധാരികൾ പോലും തൊഴിൽ കണ്ടെത്താനാവതെ വിഷമിക്കുന്ന സാഹചര്യമുണ്ട്.

**2. ഉപരിവിദ്യാഭ്യാസ രംഗത്തെ നിലവാരമില്ലായ്മ**

ഒരു കാലത്ത് കേരളത്തിലെ സർവ്വകലാശാലകൾ ഉന്നത നിലവാരം പുലർത്തിയിരുന്നു. കലാശാലകളിലെ രാഷ്ട്രീയ അതിപ്രസരവും തൽഫലമായുണ്ടാകുന്ന അഴിമതിയും അരക്ഷിതാവസ്ഥയും കുട്ടികളുടെ വിശ്വാസം നഷ്ടപ്പെടുത്തുന്നു. കോപ്പിയടിച്ച് ഡോക്ട്രേറ്റ് നേടുന്നവരും അധികൃതരുടെ ഒത്താശയോടെ മാർക്ക്ലിസ്റ്റ് തിരുത്തുന്നവരും ഒക്കെ വിലസുന്ന ഒരു വേദിയായി മാറുന്നു നമ്മുടെ സർവ്വകലാശാലകൾ. സമർത്ഥരായകുട്ടികൾ ഇതുമൂലം ഭഗ്നാശരാവുന്നു.

**3. അഴിമതിയിൽ മുങ്ങിനിൽക്കുന്ന സർക്കാർ സംവിധാനവും ഉദ്യോഗസ്ഥ വൃന്ദവും**

സമർത്ഥരും പ്രതിഭാശാലികളുമായ യുവജനങ്ങൾ നാടുവിട്ടോടുമ്പോൾ നിസ്സംഗരായി നിൽക്കുന്ന സർക്കാർ സംവിധാനമാണ് ഇവിടെയുള്ളത്. രാഷ്ട്രീയ പ്രവർത്തകർക്കും അവരുടെ ആശ്രിതർക്കും മാത്രം പിൻവാതിൽ നിയമനം ലഭിക്കുന്ന ദുഃസ്ഥിതിയാണ് നിലനിൽക്കുന്നത്. അൽപ്പം പ്രയാസങ്ങൾ സഹിച്ചാണെങ്കിലും വിദേശത്തു തന്നെ കഴിയുവാൻ യുവജനങ്ങളെ പ്രേരിപ്പിക്കുന്ന ഒരു ഘടകമാണിത്

**4. വികസനോൻമുഖമായ തൊഴിൽ സംസ്ക്കാരത്തിന്റെ അഭാവം**

പ്രതിഭാധനരായ പ്രൊഫഷണലുകൾക്ക് തൊഴിലിൽ വളരാനുള്ള സാഹചര്യമില്ല. കേരളത്തിൽ സംരംഭത്വം എന്നത് ഒരു പേടി സ്വപ്നമാണ്. മാന്യമായി ഒരു ബിസിനസ്സ് സംരംഭം തുടങ്ങാനോ വളർത്താനോ ഇവിടെ അനുവദിക്കില്ല. അനേകായിരങ്ങൾക്ക് തൊഴിൽ നൽകിയിരുന്ന കിറ്റെക്സ് എന്ന സ്ഥാപനത്തിന് നേരിട്ട ദുരോഗം നാം അടുത്തയിടെ കണ്ടതാണ്.

അഭ്യസ്തവിദ്യർക്ക് അനുയോജ്യമായി ജോലി ലഭിക്കുന്നില്ല എന്നുമാത്രമല്ല സർക്കാർ മേഖലയിൽ ഒഴികെ ആശാവഹമായ വേതനവും ലഭിക്കുന്നില്ല. വിലമതിക്കാനാവാത്ത സേവനം ചെയ്യുന്ന നേഴ്സുമാർക്ക് കേരളത്തിൽ ലഭിക്കുന്ന വേതനം എത്രയോ തുച്ഛമാണ്!

**5. അനാവശ്യ സമരങ്ങളും ഹർത്താലുകളും**

ജനജീവിതം സ്തംഭിപ്പിക്കുന്ന ഹർത്താലുകളോ സമരങ്ങളോ കേരളത്തിനു പുറത്തുകാണാനില്ല. എന്തിനും ഏതിനും അനാരോഗ്യകരമായ സമരവും സംഘർഷങ്ങളും ഇവിടെ നടക്കുന്നതിനാൽ സംരംഭകർ ഇവിടേക്ക് വരാൻ മടിക്കുന്നു. അതിനാൽ തന്നെ തൊഴിൽ സാദ്ധ്യതകൾ മങ്ങുന്നു.

**6. അടിസ്ഥാന സൗകര്യങ്ങളുടെ അപര്യാപ്ത**

അടിസ്ഥാന സൗകര്യങ്ങൾ (Infrastructure) വികസിപ്പിക്കുന്നതിൽ നാം വളരെ പിന്നിലാണ്. മറ്റ് അവികസിത സംസ്ഥാനങ്ങളിൽ പോലുമുള്ള വളർച്ച അത്ഭുതാവഹമാണ്. റോഡ്, പാലങ്ങൾ, റയിൽവേ സൗകര്യങ്ങൾ ഇവ ഇവിടെ അപര്യാപ്തമാണ്. പൊതുസ്ഥലങ്ങളിൽ ഒരു ടോയ്ലറ്റ് സംവിധാനം പോലും വേണ്ടവിധം ഇല്ല എന്നതാണ് സത്യം.

**7. വിദേശരാജ്യങ്ങളിൽ ലഭിക്കുന്ന സുരക്ഷിതത്വവും ജീവിത നിലവാരവും**

പൊരിഞ്ഞ യുദ്ധം നടക്കുന്ന ഇസ്രായേലിൽ നിന്ന് പോലും മടങ്ങിവരാൻ മലയാളികൾ മടിക്കുന്നു. അവിടുത്തെ സർക്കാർ മലയാളി കെയർ ഗിവേഴ്സിനു നൽകുന്ന ബഹുമാനവും സ്ഥാനവും ഒന്നു വേറെ തന്നെയാണ്. പൗരന്മാരോടുള്ള കരുതലും ജനക്ഷേമകരമായ പ്രവർത്തനങ്ങളും കേരളത്തിനു പുറത്ത് വളരെ മാതൃകാപരമാണ്.

**8. യുവജനങ്ങളുടെ സൗഹൃദസ്വാധീനം**

കേരളത്തിനു പുറത്തു ലഭിക്കുന്ന വേതനവും സൗകര്യങ്ങളും അനുകൂലമായ തൊഴിൽ സംസ്ക്കാരവും കുടിയേറിയരുടെ സൗഹൃദ ബന്ധങ്ങളിലേക്ക് അവർ പകർന്നു നൽകുന്നു. അത് കേരളത്തിലുള്ളവർക്ക് ഒരു പ്രലോഭനമായി മാറുന്നു എന്നു വേണം കരുതുവാൻ.

**9. ആഗോളവൽക്കരണത്തിന്റെ ഉപോൽപ്പന്നം**

കഴിഞ്ഞ തലമുറ വരെ ഒരു ഗ്രാമമോ അതിന്റെ ചുറ്റുവട്ടങ്ങളോ മാത്രം മനുഷ്യ വ്യവഹാരത്തിന്റെ ഭൂമികയായിരുന്നുവെങ്കിൽ ഇന്ന് ലോകം തന്നെ ഒരു ആഗോള ഗ്രാമമായി മാറിയിരിക്കുന്നു. യുഎസും യൂറോപ്പുമൊക്കെ നമ്മുടെ അയലിടങ്ങളായി പരിണമിച്ചിരിക്കുന്നു. രാജ്യാന്തര യാത്രകളും ഗോളാന്തര യാത്രകളുമൊക്കെ ഇന്ന് സാധാരണ ജീവിതത്തിന്റെ ഭാഗമാണ്. ഇന്റർനെറ്റിന്റെ സംഭാവനയായ വിർച്ചൽ വേൾഡ് കാര്യങ്ങൾ കുറേക്കൂടി എളുപ്പമാക്കി. ഇത് അഭൂതപൂർവമായ കുടിയേറ്റത്തിനും പലായനങ്ങൾക്കും വേഗത കൂട്ടി.

**കുടിയേറ്റത്തിന്റെ അനന്തരഫലങ്ങൾ**

**1. ഒഴിഞ്ഞ കോളജു സീറ്റുകൾ**

ഇക്കൊല്ലം പല കോളജുകളിലും 50% ത്തോളം സീറ്റുകൾ ഒഴിഞ്ഞു കിടക്കുകയാണ്. ഒരു കാലത്ത് സയൻസ് വിഷയങ്ങളിൽ ബിരുദാനന്തര ബിരുദത്തിന് ഒരു സീറ്റ് കിട്ടുവാൻ വലിയ വിഷമമായിരുന്നു. ഇന്ന് പല കോളജുകളിലും ബിരുദാനന്തര ബിരുദങ്ങൾക്ക് അപേക്ഷകർ പോലുമില്ല. കേരളത്തിലെ 4 പ്രധാന സർവകലാശാലകളിലെ ബിരുദ സീറ്റുകളിൽ മൂന്നിലൊന്നും ഒഴിഞ്ഞു കിടക്കുന്നു. കേരള, എം.ജി, കാലിക്കറ്റ്, കണ്ണൂർ സർവകലാശാലകളുടെ കീഴിലുള്ള ആർട്സ് ആൻഡ് സയൻസ് കോളജുകളിൽ ആകെയുള്ള 2,22,201 ബിരുദ സീറ്റുകളിൽ 82,230 സീറ്റുകളിൽ ഇക്കൊല്ലം വിദ്യാർത്ഥികൾ ചേർന്നിട്ടില്ല. ആകെസീറ്റുകളുടെ 37% ആണിത്. നാലിടത്തും ബിരുദ പ്രവേശന നടപടികൾ പൂർത്തിയായി. ഇനി വരുന്ന വർഷങ്ങളിൽ 10 ലക്ഷത്തോളം വിദ്യാർത്ഥികളും ഉദ്യോഗാർത്ഥികളും നാടുവിട്ടു പോയേക്കുമെന്നാണ് കണക്കു കൂട്ടുന്നത്. അപ്പോൾ കേരളത്തിലെ പല കോളജുകളും അടച്ച് പൂട്ടേണ്ടതായി വരും.

സൺഡേസ്ക്കൂളുകളിൽ താഴ്ന്ന ക്ലാസ്സുകളിൽ കുട്ടികളെ കിട്ടാനേയില്ല. കാരണം വിവാഹിതരാവുന്ന യുവദമ്പതികളിൽ സിംഹഭാഗവും കേരളത്തിൽ താമസിക്കുന്നില്ല. ഈ ദമ്പതിമാരുടെ കുട്ടികളിൽ ഏറിയ പങ്കും ജനിക്കുന്നതും വളരുന്നതും വിദേശത്താണ്. ഈ കാരണത്താൽ സൺഡേസ്ക്കൂളിൽ കുട്ടികളെ കിട്ടുക ദുഷ്കരമാവും.

**2. ഒഴിഞ്ഞ ഭവനങ്ങൾ**

കേരളത്തിലെ വീടുകളിൽ 11% ഒഴിഞ്ഞു കിടക്കുന്നു എന്ന് കണക്കുകൾ സൂചിപ്പിക്കുന്നു. അതായത് 12 ലക്ഷത്തോളം വീടുകൾ ആളില്ലാ ഭവനങ്ങളാണ്. വിദേശ മലയാളികൾ ഒരു നിക്ഷേപമെന്ന നിലയിൽ ഫ്ളാറ്റുകളും വില്ലകളും ആഡംബര സമന്വിതമായ വീടുകളും നിർമ്മിക്കുകയോ വാങ്ങുകയോ ചെയ്തിട്ടുണ്ട്.

ഇത്തരം വീടുകളിലധികവും താമസിക്കാൻ ആളില്ല എന്നതാണ് സത്യം. ക്രിസ്തീയ സാന്നിധ്യം കൂടുതലുള്ള മദ്ധ്യ തിരുവിതാംകൂറിലാണ് ഈ പ്രതിഭാസം കൂടുതൽ കാണുന്നത്. കോട്ടയത്തിനടുത്ത് നീണ്ടൂർ പ്രദേശത്ത് ഇരുനൂറിലധികം ആഡംബര വീടുകൾ ആൾതാമസമില്ലാതെ കിടക്കുന്നുവെന്നും ഇവ വിൽക്കാൻ ശ്രമിച്ചിട്ട് പകുതി വിലയ്ക്കു പോലും ആരും വാങ്ങുന്നില്ല എന്നും നാം കേട്ടത് ഈയിടെയാണ്. ആളില്ലാ വീടുകൾക്ക് അധിക നികുതി ഏർപ്പെടുത്തുന്ന ഒരു നയം ഗവൺമെന്റ് നടപ്പിലാക്കാൻ പോകുന്നു എന്നാണ് ഒടുവിലത്തെ വിവരം.

**3. വർദ്ധിച്ചു വരുന്ന വൃദ്ധമന്ദിരങ്ങൾ**

വീടുകളിൽ മാതാപിതാക്കൾ തനിച്ചാവുമ്പോൾ ശ്മശാന മൂകതയാണ്. ചില വീടുകളിൽ വൃദ്ധദമ്പതികളിൽ ഒരാൾ മാത്രമേ ശേഷിച്ചിട്ടുണ്ടാവൂ. പ്രായം മൂലവും അസുഖങ്ങൾ മൂലവും പ്രയാസപ്പെടുന്നവർ ഒറ്റയ്ക്കു ജീവിക്കുക സാധ്യമല്ല. ആയതിനാൽ അവർക്ക് വാർദ്ധക്യം സ്വസ്ഥമായി കഴിയത്തക്കവിധം വൃദ്ധമന്ദിരങ്ങൾ (Old age homes & Retirement homes) ധാരാളം ഉയർന്നുവരുന്നു. ഇന്നത്തെ നമ്മുടെ സാമൂഹ്യാവസ്ഥയിൽ ഇത്തരം കെയർ ഹോമുകൾ ഒരു അനുപേക്ഷണീയ ഘടകം തന്നെയാണ്. ചിലർ മരിച്ചു കഴിഞ്ഞാൽ പോലും മക്കൾ എത്തുന്നില്ല എന്നതും വേദനിപ്പിക്കുന്ന പരമാർത്ഥമാണ്.

മുൻകാലങ്ങളിൽ പ്രൊഫഷണൽ വിദ്യാഭ്യാസമോ മറ്റ് വിദ്യാഭ്യാസ യോഗ്യതകളോ നേടിയവർ 20 വയസ്സിനു ശേഷമാണ് മറ്റുദേശങ്ങളിലേക്ക് പൊയ്ക്കൊണ്ടിരുന്നത്. എന്നാൽ ഇന്ന് +2 കഴിഞ്ഞതിനു ശേഷം പഠനത്തിനായി കുട്ടികൾ വിദേശങ്ങളിലേക്ക് പോവുന്നു. ഏറെ അത്ഭുതാവഹമായ കാര്യം ഇപ്പോൾ പത്താം ക്ലാസ്സിനു ശേഷം പോലും കുട്ടികൾ വിദേശത്തേക്ക് പോകുന്നു എന്നതാണ്. ഇങ്ങനെ കൗമാരക്കാരും യൗവ്വനക്കാരും കൂട്ടത്തോടെ നാടുവിടുമ്പോൾ കേരളം നേരിടുന്നത് അത്ഭുത പൂർവ്വമായ സാമൂഹ്യ - സാമ്പത്തിക - സാംസ്ക്കാരിക പ്രതിസന്ധിയാണ്. 1970 കൾ മുതൽ കേരളത്തിൽ കുടുംബാസൂത്രണം ഏറ്റവും കാര്യക്ഷമമായി നടത്തി വന്നിരുന്നു. ഒരു കുടുംബത്തിൽ ഒന്നോ രണ്ടോ കുട്ടികൾ മാത്രമാണുള്ളത്. ക്രിസ്തീയ കുടുംബങ്ങളാണ് കുടുംബാസൂത്രണം ഏറ്റവും ഭംഗിയായി ചെയ്തിട്ടുള്ളത് എന്നതിനാൽ ഒരു വീട്ടിലുള്ള ഒന്നോ രണ്ടോ കുട്ടികൾ നാടുവിടുന്നതോടെ ആ ഭവനം ഒഴിഞ്ഞ കൂടായിത്തീരുന്നു (empty Nest) കേരളം ഒരു വൃദ്ധസദനമായി മാറുകയാണ്. വീടുകളിൽ ചെറുപ്പക്കാരില്ലാതായതോടെ വിവിധ രംഗങ്ങളിൽ പ്രതിസന്ധി ഉണ്ടാവുന്നു.

ശേഷം 46–ാം പേജിൽ..



# ദനഹാ പെരുന്നാൾ

## (കുന്നംകുളം പ്രദേശത്തെ പിണ്ടിപെരുന്നാൾ)

ഫാ. സ്റ്റീഫൻ ജോർജ് കുന്നംകുളം

ജനുവരി 6 'ദനഹാ' നമ്മുടെ കർത്താവിന്റെ മാമ്മോദീസായെ അനുസ്മരിക്കുന്ന പെരുന്നാളാണ്. 'ദനഹാ' എന്ന സുറിയാനി പദത്തിന് 'ഉദയം' എന്നർത്ഥം. അതുകൊണ്ട് ഈ പെരുന്നാളിനെ ഉദയത്തിന്റെ പെരുന്നാൾ എന്ന് വിശേഷിപ്പിക്കാം

ദനഹാ പെരുന്നാളിലെ സന്ധ്യാനമസ്ക്കാരത്തിലെ 'സെദറാ' പ്രാർത്ഥനയിൽ നാം വായിച്ചു ധ്യാനിക്കുന്നു. 'പ്രകാശവും ജീവനും സാക്ഷാൽ ദൈവവുമായിരിക്കുന്ന മശിഹാ തമ്പുരാനെ! നിന്റെ ഉദയം വന്ദ്യമാകുന്നു. പിതാവിന്റെ മാർവ്വിൽ നിന്നും നീ ഉദിച്ചു അന്ധകാരത്തിൽ നിവസിക്കുന്ന ഞങ്ങളെ പ്രകാശിപ്പിച്ചു. നീ പരിശുദ്ധനും വിശുദ്ധിയെ നൽകുന്നവനും സകല ദോഷങ്ങളിൽ നിന്നും അകന്നിരിക്കുന്നവനുമായിരിക്കെ പാപങ്ങളിൽ പെട്ട്, മ്ലേച്ഛമായ കറപിടിച്ച് വളരെ തിന്മകൾ പിടിച്ചിരുന്ന ഞങ്ങളുടെ പക്കലേക്ക് നിന്റെ കരുണയാൽ നീ താണിറങ്ങി വന്നു. മണ്മയാരായ ഞങ്ങളെ ആത്മീയ ജീവനലേക്ക് ഉയർത്തുവാൻ യാതൊരു വ്യത്യാസമോ ഭേദഗതിയോ, കലർച്ചയോ കൂടാതെ ഞങ്ങളെപ്പോലെ നീ മനുഷ്യനായി കർത്താവെ! നിന്റെ ദിവ്യ സ്നാനത്തിന്റെ വിശുദ്ധ കതിരുകളാൽ ഇപ്പോൾ ഞങ്ങളെ പ്രകാശിപ്പിക്കേണമേ. ലോകത്തിലേക്കു വരുന്ന എല്ലാവരെയും ശോഭിപ്പിക്കുന്ന പ്രകാശത്തിൽ നിന്നുള്ള പ്രകാശമാകുന്ന ഈ പ്രകാശപ്പെരുന്നാളിൽ നിന്നെ സ്തുതിപ്പാൻ തക്കവണ്ണം എല്ലാ പാപവികാരങ്ങളിൽ നിന്നും ഞങ്ങളെ വെടിപ്പാക്കാക്കണമേ'

ഉദയത്തിന്റെ (പ്രകാശത്തിന്റെ) പെരുന്നാൾ കുന്നംകുളം പ്രദേശത്തു നൂറ്റാണ്ടുകളായി പിണ്ടിപെരുന്നാൾ (ജനു . 6) ആചാരിച്ചു വരുന്നു. 5-ാം തിയതി സന്ധ്യപ്രാർത്ഥന കഴിഞ്ഞാൽ (വിളക്കുമണി അടിച്ചാൽ) ഈ പ്രദേശത്തുള്ള ദേവാലയങ്ങളിൽ മുന്നമേ തയ്യാറാക്കി ഒരുക്കി വച്ചിരിക്കുന്ന വാഴപ്പിണ്ടി കുരുത്തോല കൊണ്ട് അലങ്കരിച്ച് പള്ളിമുറ്റത്ത് പ്രത്യേകമായി തയ്യാറാക്കുന്ന ഇടത്ത് വാഴപ്പിണ്ടി നിറുത്തുന്നു. അതിന്റെ ഏറ്റവും മുകളിലായി ഒരുതിരി എണ്ണയിൽ മുക്കി ക്രമീകരിച്ചു വയ്ക്കും (ഒരു തുണിയിൽ ഒരു പിടി അരി മുറുക്കിക്കെട്ടി 'അരിത്തിരി') തൊട്ടു താഴേക്ക് ഒറ്റയായി വരത്തക്ക തരത്തിൽ 'ചെറു പന്തങ്ങൾ' വരിയായി പിണ്ടിമേൽ കുത്തിനിർത്തും. ഇന്ന് ചിരാതുകളാണ് ക്രമീകരിച്ചു വെക്കുന്നത്.

പള്ളിയിൽ പിണ്ടി തെളിയിച്ചു കഴിഞ്ഞാൽ ഏതാണ്ട് ആ സമയം കണക്കാക്കി ഭവനങ്ങളിൽ തെളിയിക്കും.മുൻകാലങ്ങളിൽ അതായത് അഞ്ചാം തിയതി സന്ധ്യക്കു മുൻപ് തന്നെ വാഴപ്പിണ്ടി നിറുത്തുന്ന സ്ഥലം 'ചാണകം മെഴുകി കളമൊരുക്കും. ഇവിടെയാണ് പിണ്ടി കുത്തിനിർത്തുന്നത്. വളരെ ഗൗരവത്തോടെയാണ് ഭവനങ്ങളിലെ കാരണവന്മാർ വാഴപ്പിണ്ടി പറമ്പുകളിൽനിന്നും കൊണ്ടുവരുന്നതും അതിനുവേണ്ടിയുള്ള ഒരുക്കം ക്രമീകരിക്കുന്നതും നടപ്പുവർഷം കുടുംബങ്ങളിൽ ആരുടെയെങ്കിലും മരണം നടന്നിട്ടുണ്ടെങ്കിൽ ബന്ധപ്പെട്ട ഭവനങ്ങളിൽ വാഴപ്പിണ്ടി തെളിക്കാറില്ല. പകരം മെഴുകുതിരികൾ ഭവനത്തിൽ മുൻ ഭാഗത്ത് കത്തിച്ചു വയ്ക്കും. ആറാം തിയതി പാതിരാവരെയും വാഴപ്പിണ്ടി തെളിയിച്ചു നിർത്തും. കുന്നംകുളത്തെ പുരാതമായ അങ്ങാടിയിൽ 'നടുപന്തിയിൽ' നാലും അങ്ങാടികളിലും ഇന്നും കൃത്യമായും വെടിപ്പായും അലങ്കരിക്കപ്പെട്ട് തെളിയിച്ചു നിൽക്കുന്ന കാഴ്ച്ച വിസ്മയമാണ്. കുടും ബത്തിലെ മുതിർന്നയാൾ (ആൺ)ആണ് ആദ്യം തിരിതെളിയിക്കുന്നത്. അഞ്ചാം തിയതി സന്ധ്യയ്ക്കും ആറാം തിയതി വെളുപ്പിനും ആറാം തിയതി സന്ധ്യക്കുമായി 3 നേരത്താണ് പിണ്ടി തെളിയിക്കുന്നത്. ഈ മൂന്ന് നേരത്തുള്ള പിണ്ടി തെളിയിക്കൽ കഴിഞ്ഞാൽ നിർബന്ധമായും പിണ്ടി തട്ടിയിടണം. അപൂർവം ചിലർ പിണ്ടി പൊളിച്ചെടുത്ത് ഉണ്ണിപ്പിണ്ടി കറിവെക്കുന്ന പതിവും ഉണ്ടായിരുന്നു.

മലങ്കര ഓർത്തോഡോക്സ് സുറിയാനി സഭയുടെ ഈറ്റില്ലാമെന്നു വിശേഷിക്കുന്ന സ്ഥലമാണ് കുന്നംകുളം, മൂന്ന് മലങ്കരമെത്രാപ്പോലീത്തമാർക്ക് ജന്മം നൽകിയ പ്രദേശമാണ്. ആചാരഅനുഷ്ഠനങ്ങൾ, ആത്മീയ നിഷ്ഠകൾ, സാംസ്ക്കാരിക ആഘോഷങ്ങൾ ഇന്നുവരെയും ഒരുതരത്തിലും മങ്ങലേൽക്കാതെ നിലനില്ക്കുന്ന കേന്ദ്രമാണ് കുന്നംകുളം. വെളിച്ചത്തിന്റെ ഉത്സവമായി ആഘോഷിക്കുന്ന പിണ്ടിപെരുന്നാൾ. അതിന്റെ തനിമ നിലനിർത്തുന്ന വിധത്തിൽ ആണ് പ്രകാശം ഉജ്ജ്വലിപ്പിക്കുന്നത്. കർത്താവിന്റെ മാമ്മോദീസ സമയത്ത് യോർദാനിൽ ജ്വലിച്ച് പ്രകാശ ജ്വാല ഇന്നും നമ്മിൽ പ്രകാശിപ്പിക്കുവാൻ നമുക്ക് ഇടയാകണം. ഈ പെരുന്നാൾ ദിവസം കുന്നംകുളം തെക്കേഅങ്ങാടി പള്ളിയിൽ നിന്നും ആറാം തിയതി വൈകുന്നേരത്തോടെ കൊടിയും സ്ലീബായും (പ്രദിക്ഷണം) ഇറങ്ങി പ്രധാന വീഥികളിലൂടെ ആത്മീയകീർത്തനങ്ങൾ ആലപിച്ചു ശുഭ്രവസ്ത്രധാരികളായി അനേകർ പങ്കെടുത്ത് അനുഗ്രഹം പ്രാപിക്കുന്നു. ഈ സമയത്ത് ഭവനങ്ങളിൽ മുൻവശത്തായി നാട്ടിയിരിക്കുന്ന വാഴപ്പിണ്ടി തെളിയിക്കും. വർഷങ്ങളായി കോട്ടയം പാമ്പാടി ദയറയിലെ അന്തേവാസികൾ ഇതിൽ പങ്കെടുക്കാറുണ്ട്. ആർഷഭാരതത്തിലെ മുനിവര്യർ കീർത്തനം ആലപിച്ച 'തമസോമാ ജ്യോതിർഗമയ' ഇരുളിൽ നിന്ന് വെളിച്ചത്തിലേക്ക് നയിക്കണം എന്ന് നമുക്കും ഉരുവിടാം.



# വചനദീപ്തി

ഫാ. ഡോ. തോമസ് പി. സഖറിയ

**2024 ജനുവരി 14**

**ദനഹായ്ക്കു ശേഷം രണ്ടാം ഞായർ**

വി. ലൂക്കോസ് 1: 57 – 80

നമ്മുടെ കർത്താവിന്റെ ഉദയത്തിന്റെ പെരുനാളുകളായ യൽദോ, ദനഹാ പെരുന്നാളുകൾക്കു ശേഷം വരുന്ന ഞായറാഴ്ചകൾ ഉദയം ചെയ്തവനായ മശിഹാ തമ്പുരാന്റെ മഹത്വത്തെക്കുറിച്ചും അവന്റെ ശിഷ്യത്വത്തിലേക്കുള്ള വിളിയുടെ വിശേഷതകളെക്കുറിച്ചും ധ്യാനിക്കുവാനുള്ള അവസരങ്ങളാണല്ലോ. ദനഹാ യ്ക്കു ശേഷം രണ്ടാം ഞായറാഴ്ചയിലെ  വായനകൾ മനുഷ്യാവതാരം ചെയ്ത ദൈവത്തിന്റെ മഹത്വത്തെയും അവനിലൂടെയുണ്ടായ വീണ്ടെടുപ്പിനെയും  പ്രഘോഷിക്കുന്നു.

**1. യിസ്രായേലിന്റെ അധിപതിയുടെ ഉത്ഭവം പണ്ടേയുള്ളതും പുരാതനമായതും തന്നെ.**

'ബേത്‌ലഹേം എഫ്രാത്ത യഹൂദാ സഹസ്രങ്ങളിൽ ചെറുതായിരുന്നാലും യിസ്രയേലിന് അധിപതിയായിരിക്കേണ്ടവൻ അതിൽ നിന്ന് ഉത്ഭവിച്ചു വരും, അവന്റെ ഉത്ഭവം പുരാതനമായതു തന്നെ, അവൻ യഹോവയുടെ ശക്തിയോടുകൂടെ തന്റെ ജനത്തെ മേയിക്കും' (മീഖാ 5:2) എന്ന് പ്രവാചകൻ പ്രവചിച്ചു.  സദൃശവാക്യങ്ങൾ 22–ാം അദ്ധ്യായം ജ്ഞാനത്തെക്കുറിച്ച് പരാമർശിക്കുന്നു. സർവ്വ സൃഷ്ടിക്കും മുമ്പേ ഉണ്ടാക്കപ്പെട്ട ജ്ഞാനം നമ്മോട് ഉപദേശിക്കുന്ന വാക്കു കേട്ട് അതിനെ പ്രമാണിപ്പിൻ എന്ന്  നമ്മോട് ആഹ്വാനം ചെയ്യുന്നു. ഇത് ക്രിസ്തുവിനെക്കുറിച്ചുള്ള പരാമർശമായി വ്യാഖ്യാനിക്കുന്ന പണ്ഡിതന്മാരുണ്ട്. യഹോവ യെശയ്യാ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത്, 'നീതിയെ പിന്തുടരുന്നവരും, യഹോവയെ അന്വേഷിക്കുന്നവരുമേ എന്റെ വാക്ക് കേൾപ്പിൻ നിങ്ങളെ വെട്ടിയെടുത്ത പാറയിലേക്ക് , നിങ്ങളെ കുഴിച്ചെടുത്ത ഖനി  ഗർഭത്തിലേക്ക്, തിരിഞ്ഞുനോക്കുവിൻ' എന്നാണ് (യെശയ്യാ 51:1). നമ്മുടെ പിതാക്കന്മാരെ വിശ്വാസത്തിൽ വഴി നടത്തിയ പിതാവാം ദൈവം വെളിപാടിന്റെ പൂർണതയായി പുത്രൻ തമ്പുരാനെ ലോകത്തിലേക്ക് അയച്ചു; അവൻ പിതാവിന്റെ തേജസിന്റെ പ്രഭയും, തത്വത്തിൻ മുദ്രയും, സകലത്തെയും തന്റെ വചനത്താൽ വഹിക്കുന്നവനും ആകുന്നു (എബ്രാ.1:1, 3). ഇപ്രകാരം അധിപതിയായി വന്നവന്റെ ശിഷ്യത്വത്തിലേക്കുള്ള വിളി ഏറെ വിശേഷതകൾ നിറഞ്ഞതും കടമകൾ ഉൾക്കൊള്ളുന്നതുമാണ്.

**2. അധിപതിയായി വന്നവനെക്കുറിച്ച് മുന്നോടിയുടെ സാക്ഷ്യം.**

'എനിക്കു മുമ്പേ ഉണ്ടായിരുന്നതു കൊണ്ട് എനിക്കു മുമ്പനായിത്തീർന്നു എന്നു പറഞ്ഞവനായ ഇവൻ യിസ്രയേലിനു വെളിപ്പെടേണ്ടതിന് ഞാൻ വെള്ളത്തിൽ സ്നാനം കഴിപ്പാൻ വന്നിരിക്കുന്നു'  എന്ന് യോഹന്നാൻ പ്രഖ്യാപിച്ചു. ആത്മാവ് ഒരു പ്രാവ് പോലെ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്ന് യേശുവിൻമേൽ വസിച്ചു,  അതു കണ്ട യോഹന്നാൻ 'യേശു പരിശുദ്ധാത്മാവിൽ  സ്നാനം കഴിപ്പിക്കുന്നവൻ' എന്നും  'യേശു ദൈവപുത്രൻ  തന്നെ എന്നും' സാക്ഷ്യം നൽകി. യേശു കടന്നുപോകുന്നതു കണ്ട് യോഹന്നാൻ തന്റെ ശിഷ്യന്മാരോട് 'ഇതാ ദൈവത്തിന്റെ കുഞ്ഞാട്' എന്നു പറഞ്ഞു (യോഹ.1:33, 35). മാത്രമല്ല, സ്വന്ത ശിഷ്യന്മാർ യേശുവിന്റെ ശിഷ്യത്വത്തിലേക്ക് തിരിയുന്നതിൽ സന്തോഷിക്കുകയും ചെയ്തു. 'അവൻ വളരേണം, ഞാനോ കുറയേണം' എന്ന് പറയുവാനുള്ള മഹത്വം യോഹന്നാന് ഉണ്ടായി. സ്വന്തമഹത്വം അശേഷം ചിന്തിക്കാതെ ദൈവനാമ മഹത്വത്തിന് നിലകൊണ്ട ദൈവ പുരുഷന്റെ സാക്ഷ്യം വിലയേറിയതു തന്നെ.

**3. ശിഷ്യത്വത്തിലേക്കുള്ള വിളി ദൈവാന്വേഷണത്തിനുള്ള വിളിയാണ്.**

യോഹന്നാൻ യേശുവിനെക്കുറിച്ച് പറഞ്ഞ സാക്ഷ്യം കേട്ട് യേശുവിനോട് 'ഗുരോ നീ എവിടെ പാർക്കുന്നു,' എന്ന് ചോദിച്ച രണ്ടു ശിഷ്യന്മാരോട് യേശുവിന്റെ മറുപടി' വന്നു കാൺമിൻ' എന്നായിരുന്നു. തന്നെക്കുറിച്ചുള്ള യഥാർത്ഥ ജ്ഞാനം പ്രാപിക്കുന്നതിനായി അവങ്കലേക്ക് അടുത്തു വരുവാനുള്ള ആഹ്വാനമാണ് യേശു നൽകിയത്. ശിഷ്യത്വത്തിലേക്കുള്ള വളർച്ചയ്ക്കായി വ്യക്തിപരമായ അന്വേഷണം ആവശ്യമാണ് എന്ന പഠിപ്പിക്കൽ കൂടെയാണിത്. നമ്മുടെ അനുദിന ജീവിതത്തിൽ ക്രിസ്തുവിന്റെ പക്കലേക്കു ചെന്ന് അവനെ കൂടുതലായി രുചിച്ചറിയണം. വി.മാമോദീസാ രൂപമായ മരണത്താൽ അവനോടുകൂടെ മരിച്ച്, അടക്കപ്പെട്ട്, ഉയിർത്ത്, അവനോടൊന്നായി തീർന്നവരാണ് വിശ്വാസികൾ ഓരോരുത്തരും. അനുനിമിഷം ദൈവഹിതം ആരായുവാനും അതിൻപ്രകാരം ജീവിപ്പാനും നമുക്ക് കടമയുണ്ട്.

**4. ശിഷ്യത്വത്തിലേക്കു വിളിക്കപ്പെട്ടവർ സാക്ഷ്യം നൽകുവാൻ വിളിക്കപ്പെട്ടവരാണ്**

യേശു ഫിലിപ്പോസിനോട് 'എന്നെ അനുഗമിക്ക' എന്ന് കല്പിക്കുന്നു.  കർത്താവിനെ പിൻപറ്റുവാനുള്ള വിളി സ്വീകരിച്ച് യേശുവിനെ കണ്ട അന്ത്രയോസ് സ്വസഹോദര

നായ പത്രോസിനോട്, 'ഞങ്ങൾ മശിഹായെ, എന്നുവച്ചാൽ ക്രിസ്തുവെ, കണ്ടെത്തിയിരിക്കുന്നു' എന്ന് പറയുന്നു. യേശുവിനെ കണ്ട ഫിലിപ്പോസ് നഥനയേലിനോട് 'ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നവൻ യോസെഫിന്റെ പുത്രൻ യേശു എന്ന നസ്രേത്തുകാരൻ തന്നെ' എന്ന് സാക്ഷ്യം നൽകുന്നു. അത് അവിശ്വസിച്ച നഥനയേൽ യേശുവിനെ കണ്ട ശേഷം 'നീ ദൈവപുത്രൻ, നീ യിസ്രയേലിന്റെ രാജാവ്' എന്നാണ് പ്രഖ്യാപിക്കുന്നത്. 'യേശു രക്ഷകനും, ദൈവത്തിന്റെ അഭിഷിക്തനും, വീണ്ടെടുപ്പുകാരനുമാകുന്നു' എന്ന നഥനയേലിന്റെ പ്രഖ്യാപനം യേശുവിനെക്കുറിച്ചുള്ള അവന്റെ മുൻ ധാരണകളെയെല്ലാം തിരുത്തുന്നതായിരുന്നു.

യേശുക്രിസ്തുവിനെ രുചിച്ചറിഞ്ഞവർ തങ്ങളുടെ ജീവനെക്കാളും വലുതായി അവനെ സ്നേഹിച്ചു. അതുകൊണ്ടാണ് സഹദേന്മാർ തങ്ങളുടെ മരണത്തേക്കാൾ ക്രിസ്തുവിലുള്ള വിശ്വാസം മഹിമയേറിയതായി കണ്ടത്.

**5. ശിഷ്യത്വത്തിലേക്ക് വിളിക്കപ്പെട്ടവർ ഉന്നത ധാർമിക ജീവിതത്തിലേക്ക് വിളിക്കപ്പെട്ടവരാണ്.**

യേശു നഥനയേലിനെ മുന്നമേ തന്നെ തിരിച്ചറിഞ്ഞിരുന്നു. അവനോട് അരുളിയത് 'സ്വർഗം തുറന്നിരിക്കുന്നതും, മനുഷ്യപുത്രന്റെ അടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നത് നിങ്ങൾ കാണും' എന്നാണ്. ഈ മഹത്വത്തിലേക്ക് ഉപനയിക്കപ്പെട്ടവന്റെ ദൈവാന്വേഷണം സ്വന്ത ജീവനെയും ജീവിതത്തെയും ദൈവഹിതത്തിന് വിധേയപ്പെടുത്തിക്കൊണ്ടുള്ളതാവണം, മാത്രമല്ല, 'കർത്താവ് നമുക്കായി ഒരുക്കിയ ഇത്ര വലിയ രക്ഷ' (എബ്രാ. 2.4) യെക്കുറിച്ചുള്ള ബോധ്യത്തോടെതന്നെ വേണം. ശിഷ്യത്വം പ്രാപിച്ചവർ ഉന്നതമായ ധാർമിക ജീവിതം നയിക്കുന്നവരാവണം; സ്വന്ത കുടുംബത്തോടും സമൂഹത്തോടും നന്നായി ഇടപെടണം; ഐകമത്യം, സഹതാപം, സഹോദരപ്രീതി, മനസ്സലിവ്, വിനയബുദ്ധി, സദ്വാക്ക്, സൽക്കർമ്മം, സമാധാനകാംക്ഷ, സദ്പ്രവൃത്തി, നീതി എന്നിവ പാലിച്ചു കൊണ്ടു് ക്രിസ്തുവിനെ സ്വന്തഹൃദയങ്ങളിൽ കർത്താവായി വിശുദ്ധീകരിക്കണം (1 പത്രോസ് 3: 7-15). സ്വർഗീയ ദർശനങ്ങൾക്ക് ഓഹരിക്കാരും സ്വർഗരാജ്യാവകാശികളുമായിത്തീരുവാനായി നമ്മുടെ ക്രിസ്താനുഭവങ്ങളെ രൂപപ്പെടുത്തുവാൻ നമുക്ക് കർത്താവിനോട് പ്രാർത്ഥിക്കാം.




മശിഹായുടെ ഉദയത്തിന്റെ ചെറുന്നാളുകളോടനുബന്ധിച്ചുള്ള ധ്യാന ചിന്തകൾ തുടരുകയാണ്. 'നിത്യസ്നേഹം കൊണ്ട് ഞാൻ നിന്നെ സ്നേഹിച്ചിരിക്കുന്നു അതുകൊണ്ട് ഞാൻ നിനക്ക് ദയ ദീർഘമാക്കിയിരിക്കുന്നു' (യിരെമ്യാ 31.3) എന്ന് യിസ്രയേലിനെ 'ഉള്ളം കൈയിൽ വരച്ചിരിക്കുന്ന' യഹോവയുടെ അരുളപ്പാട് ഈ ദിവസത്തെ പഴയ നിയമ ഭാഗത്ത് കാണുന്നു

**1. സ്വന്ത ജനത്തെ സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ദൈവം.**

'യിസ്രയേലിനെ ചിതറിച്ചവൻ അവനെ കൂട്ടിച്ചേർത്തു, ഒരിടയൻ കൂട്ടത്തെ കാക്കുന്നപോലെ അവരെ കാക്കും; അവരുടെ പ്രാണൻ നനഞ്ഞിരിക്കുന്ന തോട്ടം പോലെയാകും, അവർ ഇനി ക്ഷീണിച്ചു പോകയില്ല' (യിരെമ്യാ 31:10) എന്നരുളിച്ചെയ്ത ദൈവമാണ് യോവേൽ പ്രവാചകനിലൂടെ 'അന്ത്യകാലത്ത് സകലജഡത്തിന്മേലും ഞാൻ എന്റെ ആത്മാവിനെ പകരും (യോവേൽ 2:28) എന്ന് വിളംബരം ചെയ്തത്. യഹോവ വൻകാര്യങ്ങൾ ചെയ്തിരിക്കയാൽ ദേശം ഘോഷിച്ചുല്ലസിച്ച് സന്തോഷിക്കുവാൻ പ്രവാചകൻ ആഹ്വാനം ചെയ്യുന്നു. വയലിലെ മൃഗങ്ങൾക്കും, ദൈവസൃഷ്ടിക്കു മുഴുവനും പുഷ്ടി നൽകപ്പെടുന്ന – മരുഭൂമിയിലെ പുല്പുറങ്ങൾ പച്ച വയ്ക്കുകയും, വൃക്ഷങ്ങൾ ഫലം കായ്ക്കുകയും മുന്തിരിവള്ളി അനുഭവപുഷ്ടി നൽകുകയും ചെയ്യുന്ന – കാലം! സീയോൻ മക്കൾ ഘോഷിച്ചുല്ലസിച്ച് തങ്ങളുടെ ദൈവമായ യഹോവയിൽ സന്തോഷിക്കുവാനാണ് യഹോവ ആഗ്രഹിക്കുന്നത്. ഇതു തന്നെയാണ് പിതാവിന്റെ ഏകജാതനായ പുത്രന്റെ മനുഷ്യാവതാരത്തിൽ സംഭവിക്കുന്നത്. 'അമ്മാനുവേൽ' ഒരു അനുഭവമായി തീരുകയാണിവിടെ. നമ്മോടുകൂടെയുള്ള ദൈവത്തിന്റെ സ്നേഹപ്രവാഹത്തിലേക്കാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്.

**2. 'യഹോവ സീയോനിൽ ഇടുന്ന ശ്രേഷ്ഠവും മാന്യവുമായ മൂലക്കല്ലി'നടുത്തേക്ക് വിശ്വാസത്തോടെ അടുത്തു ചെല്ലുക.**

യഹോവ സീയോനിൽ ഇട്ടിരിക്കുന്ന ശ്രേഷ്ഠവും മാന്യവുമായ മൂലക്കല്ലാണ് യേശുക്രിസ്തു (1 പത്രോസ് 2: 6,7). അവനിൽ വിശ്വസിച്ച് അവന്റെ അടുത്തുചെല്ലുന്നവർ ലജ്ജിച്ചു പോകയില്ല. അവർ ദൈവജനമായി വിളി ലഭിച്ചവരാണ്. കൂടെയുള്ള ദൈവത്തെ, സ്വന്ത രക്ഷകനും വീണ്ടെടുപ്പുകാരനുമായ ദൈവപുത്രനെ, സ്വീകരിക്കുവാൻ ദൈവത്തിന്റെ തെരഞ്ഞെടുപ്പ് ലഭിക്കകൊണ്ട് അവർ 'അന്ധകാരത്തിൽ നിന്ന് തന്റെ അത്ഭുത പ്രകാശത്തിലേക്ക്' അവരെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാനായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. അപ്രകാരം അവർ 'തെരഞ്ഞെടുക്കപ്പെട്ട ജാതി', 'രാജകീയ പുരോഹിത വർഗം', 'വിശുദ്ധ വംശം', 'സ്വന്തജനം' എന്നീ പദവികൾക്ക് അർഹരായിത്തീർന്നിരിക്കുന്നു. ! 'മൂലക്കല്ലാ'യവനിൽ വിശ്വസിക്കാത്തവർക്ക് ആ മാന്യതയില്ല – അവർക്ക് അത് 'ഇടർച്ചക്കല്ലും തടങ്ങൽപ്പാറയുമായിത്തീർന്നു' (1 പത്രോസ് 2: 8, 9 ). യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറ്റൊന്ന് ഇടുവാൻ ആർക്കും കഴിയുകയില്ല. പ്രലോഭനങ്ങളും, പരീക്ഷണങ്ങളും ഉണ്ടാവാം, 'പൗലോസിന്റെ പക്ഷം, അപ്പൊല്ലോസിന്റെ പക്ഷം, കേഫാവിന്റെ പക്ഷം' എന്നിങ്ങനെ ജനത്തിനിടയിൽ ഭിന്നത ഉണ്ടായെന്നുവരാം. എന്നാൽ 'ക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനവും', അവനിൽ വളരുവാൻ നൽകപ്പെടുന്ന ദൈവകൃപയുമാണ് പ്രധാനം (1 കൊരി. 3: 16). ക്രിസ്തുവാകുന്ന മൂലക്കല്ലിന്റെ അടുക്കലേക്ക് ചെന്നവർക്ക് ദൈവത്തിന്റെ വിശുദ്ധ മന്ദിരമാകുവാൻ വിളി ലഭിച്ചിരിക്കുന്നു. ദൈവത്തിന്റെ മന്ദിരം ദൈവത്തിന്റെ ആത്മാവ് വസിക്കുന്ന ഇടമാണ്, വിശുദ്ധമായ ഈ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും എന്ന് പരിശുദ്ധ പൗലോസ് ശ്ലീഹാ ഉദ്ബോധിപ്പിക്കുന്നു. ദൈവത്തിന്റെ മന്ദിരമായിത്തീർന്നവർ മനുഷ്യരിലല്ല, ദൈവത്തിൽ പ്രശംസിക്കുന്നവരാവണം; സ്വയം ജ്ഞാനിയെന്ന് ഒരുവനും തോന്നരുത്, എന്തെന്നാൽ ഈ ലോകത്തിന്റെ ജ്ഞാനം ദൈവസന്നിധിയിൽ ഭോഷത്വമത്രേ (1 കൊരി. 3: 16 – 18). നാം ക്രിസ്തുവിനുള്ളവർ, ക്രിസ്തു ദൈവത്തിനുള്ളവൻ. നാം ക്രിസ്തുവിനുള്ളവർ എന്ന

നിലയിലാണ് സകലവും നമുക്ക് നൽകപ്പെട്ടിരിക്കുന്നത്.

**3. വിശ്വാസത്തോടെ ക്രിസ്തുവിങ്കലേക്കു ചെന്ന മുന്നോടിയുടെ മഹനീയ മാതൃക**

വിശുദ്ധ യോഹന്നാൻ സ്നാപകന് യേശുവുമായുണ്ടായിരുന്ന ബന്ധത്തെക്കുറിച്ച് ഒരിക്കൽ കൂടി ഓർക്കാം. സ്വന്ത മാതാവിന്റെ ഉദരത്തിൽ വച്ചു തന്നെ ദൈവത്തിന്റെ പരിശുദ്ധാത്മാവിൽ യേശുവിനെ തിരിച്ചറിഞ്ഞവനാണ്. യേശുവിന്റെ മുന്നോടി, അവന് സാക്ഷ്യം നൽകിയവൻ, അവന് സ്നാനം നൽകിയവൻ, പരിശുദ്ധ ത്രിത്വത്തിന്റെ വെളിപാടിനെക്കുറിച്ച് ലോകത്തോട് വിളിച്ചു പറഞ്ഞവൻ - അങ്ങനെയുള്ള യോഹന്നാൻ തന്നെ പിൻപറ്റിയവരെക്കാൾ അധികം പേർ യേശുവിനെ അനുഗമിക്കുന്നു എന്നറിഞ്ഞ് പ്രസ്താവിച്ച വാക്കുകൾ 'മൂലക്കല്ലായവന്റെ' അടുക്കലേക്ക് വിശ്വാസത്തോടെ കടന്നുചെല്ലുന്നവർക്ക് മാതൃകയാണ്. മത്സരങ്ങളുടെയും, പടലപ്പിണക്കങ്ങളുടെയും, പ്രകടനപരതയുടെയും ലോകത്ത് നമുക്ക് മാതൃകയാക്കാവുന്ന, ആത്മാവിന്റെ ആഴങ്ങളിൽ നിന്നുതിരുന്ന, ഹൃദയസ്പർശിയായ വാക്കുകളാണവ. ഈ ദിവസത്തെ സന്ധ്യയുടെ വി. ഏവൻഗേലിയോൻ ഭാഗത്ത് (യോഹ. 3: 22 - 4:3) യേശുവിനെക്കുറിച്ച് യോഹന്നാന്റെ ഹൃദയം നിറഞ്ഞ സന്തോഷം നമുക്ക് കാണാനാവും. 'എന്റെ സന്തോഷം പൂർത്തിയായിരിക്കുന്നു; അവൻ വളരേണം, ഞാനോ കുറയേണം', 'മേലിൽ നിന്നു വരുന്നവൻ എല്ലാവർക്കും മീതെയുള്ളവൻ', 'പുത്രനെ അനുസരിക്കാത്തവനോ ജീവനെ കാണുകയില്ല', 'ഞാൻ ക്രിസ്തു അല്ല, അവനു മുമ്പായി അയയ്ക്കപ്പെട്ടവനത്രേ' - യോഹന്നാന്റെ ഈ വാക്കുകൾ അദ്ദേഹത്തിന്റെ അഹംബോധത്തിന്റെയും ക്രിസ്താനുഭവത്തിന്റെയും പ്രസ്ഫുരണങ്ങളാണ്. യോഹന്നാൻ 'സത്യത്തിന് സാക്ഷ്യം പറഞ്ഞവൻ' എന്നും 'ജ്വലിച്ചു പ്രകാശിക്കുന്ന വിളക്ക്' എന്നും യേശു തമ്പുരാൻ യോഹന്നാനെക്കുറിച്ച് സാക്ഷ്യം നൽകി (യോഹ. 5:33,35).

**4. പുതുജനനത്തിലൂടെ ഉദയത്തിന് ഓഹരിക്കാരായവർ**

വി.കുർബാനയിലെ ഏവൻഗേല്യോൻ ഭാഗത്ത് (യോഹ.3: 1-12) പരാമർശിക്കുന്നത് കർത്താവ് തന്റെ രഹസ്യശിഷ്യനായ നിക്കോദിമോസുമായി നടത്തിയ കൂടിക്കാഴ്ചയെക്കുറിച്ചാണ്. ഒരു പരീശനായിരുന്ന നിക്കോദിമോസ് യേശുവിനെ ഗുരു (റബ്ബി) എന്നാണ് അഭിസംബോധന ചെയ്യുന്നത്. 'ദൈവം കൂടെയുള്ളവൻ' ആയതു കൊണ്ട് യേശു അടയാളങ്ങൾ പ്രവർത്തിക്കുന്നു എന്ന ബോധ്യത്തോടെ വന്നവനോട് 'പുതുതായി ജനിച്ചില്ല എങ്കിൽ - വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ കഴികയില്ല' എന്നതായിരുന്നുവല്ലോ കർത്താവിന്റെ മറുപടി. ജഡപ്രകാരം ജനിക്കുന്നത് ജഡം, എന്നാൽ ആത്മാവിലുള്ള ജനനത്തിലൂടെയാണ് ഒരുവൻ ആത്മീകനും, ദൈവരാജ്യത്തിന്റെ മർമ്മങ്ങളിലേക്ക് ഉപനയിക്കപ്പെട്ടവനുമാകുന്നത്. ഇത് മാമോദീസാ രൂപമായ മരണത്തിലൂടെ നാം ക്രിസ്തുവിനോട് ഒട്ടിച്ചു ചേർക്കപ്പെട്ടതിനാൽ സാധ്യമായിരിക്കുന്നു. അങ്ങനെ തന്നെയാണ് നാം ദൈവജനവും, ദൈവത്തിന്റെ മന്ദിരവുമായി ത്തീർന്ന് രക്ഷകന്റെ ഉദയത്തിന് ഓഹരിക്കാരായത്. അതുകൊണ്ടു തന്നെ ദനഹാപ്പെരുനാളിനു ശേഷമുള്ള ഞായറാഴ്ചകളിൽ നാം പ്രാർത്ഥിക്കുന്നു : 'നിന്റെ സ്നാനം മൂലം ഞങ്ങൾ സ്വീകരിച്ച പുത്രസ്വീകാര്യവും പ്രവൃത്തികളും, നല്ല ജീവിതവും കേടുകൂടാതെ കാത്തുകൊള്ളുവാൻ ഞങ്ങളെ സഹായിക്കേണമേ, ഞങ്ങൾ നിനക്ക് പരിശുദ്ധ ആലയങ്ങളും വാത്സല്യ മക്കളുമായിരിക്കണമേ; ഞങ്ങളുടെ ശുശ്രൂഷ നിനക്ക് തൃപ്തികരമായിരിക്കണമേ; ഞങ്ങളുടെ ആയുസ്സും, ചൈതന്യവും, നടപടികളും നിന്റെ ദൈവത്വത്തിന്റെ പ്രീതിക്കും മഹത്വത്തിനും, ഞങ്ങളുടെ ആത്മാക്കളുടെ പുണ്യത്തിനും രക്ഷയ്ക്കും, നിന്റെ സഭയുടെയും ലോകമൊക്കെയുടെയും സമാധാനത്തിനും നല്ല അഭിവൃദ്ധിക്കും ആയി ഭവിക്കണമേ' (ദനഹായ്ക്കു ശേഷം രണ്ടാം ഞായർ - പ്രഭാതം സെദ്റാ) വി. മൂന്നുനോമ്പിലേക്ക് നാം പ്രവേശിക്കുകയാണല്ലോ, അനുതാപത്തിലൂടെ ആത്മീക പുതുക്കം പ്രാപിക്കുവാൻ ദൈവം സഹായിക്കട്ടെ.




വലിയ നോമ്പിലേക്കുള്ള ഒരുക്കത്തിന്റെ പ്രാരംഭമായി പരിശുദ്ധ സഭ മുഴുവനും വാങ്ങിപ്പോയ വൈദികരെ ഓർത്ത് അവർക്കുവേണ്ടി ദൈവ സന്നിധിയിൽ പ്രത്യേകമായി അപേക്ഷിക്കുകയും അവരുടെ മധ്യസ്ഥത യാചിക്കുകയും ചെയ്യുന്ന ഞായറാഴ്ചയാണിത്. ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ടവരും ദൈവഹിതത്തിനായി വിളിക്കപ്പെട്ടവരും, കൂദാശാനുഷ്ഠാനങ്ങളാൽ സൃഷ്ടി മുഴുവനും വേണ്ടിയും പരിശുദ്ധ സഭയ്ക്ക് വേണ്ടിയും പരിശുദ്ധാത്മകൃപകൾ പകർന്നു കൊടുക്കുവാൻ ഉപകരണങ്ങളായി തീർന്നവരുമാണ് ദൈവത്തിന്റെ പുരോഹിതർ. ദൃശ്യസഭയിൽ നിന്ന് അദൃശ്യ സഭയിലേക്ക് മാറ്റപ്പെട്ടാലും 'കർത്താവിന്റെ തുടരുന്ന വാനവബലിയിൽ' അവർ പങ്കുചേരുന്നു എന്ന വിശ്വാസമാണ് നമുക്കുള്ളത്. ഈ ലോകജീവിതത്തിൽ ദൈവത്തിന് സ്തുതികളും കീർത്തനങ്ങളും പാടിയിരുന്ന വായ്കൾ ശരീരപ്രകാരം മൗനമാക്കപ്പെട്ടുവെങ്കിലും അവർ ദൈവസന്നിധിയിൽ സ്തോത്രം പാടുന്നവരും കർത്താവിന് മഹത്വം കരേറ്റുന്നവരുമായി നിലകൊള്ളുന്നു എന്ന് ആദിമസഭ മുതൽ ഇന്നയോളം നാം വിശ്വസിക്കുന്നു. കർത്താവിന്റെയും, അപ്പസ്തോലന്മാരുടെയും കാലഘട്ടത്തിൽ ജീവിച്ചിരുന്ന അപ്പോസ്തോലിക പിതാക്കന്മാരിൽ ഒരാളായ റോമിലെ വിശുദ്ധ ക്ലീമീസ് പൗരോഹിത്യത്തിന്റെ സാംഗത്യത്തെക്കുറിച്ച് ധാരാളമായി എഴുതിയിട്ടുണ്ട്. യേശു തമ്പുരാൻ നിയമിച്ചാക്കിയ അപ്പോസ്തലന്മാർ ദൈവഹിത പ്രകാരം പരിശുദ്ധ സഭയിലെ പൗരോഹിത്യത്തിന്റെ ശ്രേണികൾ നിർവചിക്കുകയും നടപ്പാക്കുകയും ചെയ്തു എന്ന് അദ്ദേഹം കൊരിന്തിലെ സഭയ്ക്ക് എഴുതുന്നു. ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ട കശീശന്മാർ നല്ല ശുശ്രൂഷ നിർവഹിക്കുവാൻ വിളിക്കപ്പെട്ടവർ ആകുന്നു എന്നും, അപ്രകാരം നല്ല ശുശ്രൂഷ ചെയ്യുന്നവർ ദൈവത്തിന്റെ അനുഗ്രഹം പ്രാപിക്കുന്നു എന്നും, ഇത് കർത്താവിന്റെ മനസ്സ് അനുസരിച്ചാണ് എന്നും മാർ ക്ലീമിസ് പഠിപ്പിച്ചു. വാങ്ങിപ്പോയ വൈദികരെ ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നത് അവർ പ്രാപിച്ച ദൈവകൃപയുടെ ഓഹരി നമുക്ക് ലഭിക്കുന്നതിനുവേണ്ടി ദൈവത്തോട് അപേക്ഷിക്കുന്നതിനുള്ള അവസരം കൂടെയാണ്.

1. യിസ്രായേൽ മക്കൾ ദൈവാത്മാവിൽ തങ്ങളെ നയിച്ചിരുന്ന തങ്ങളുടെ ആത്മീക നേതാക്കളെ അവരുടെ വിയോഗശേഷം അനുസ്മരിക്കുന്നതും അവർക്കുവേണ്ടി

വിലാപം കഴിക്കുന്നതുമായ ധാരാളം ഉദാഹരണങ്ങൾ വിശുദ്ധ വേദപുസ്തകത്തിൽ കാണുന്നു. മരണത്തിന് മുമ്പായി അഹരോനെ യഹോവ ഹോർ പർവതത്തിലേക്ക് കരേറ്റുന്നതായും അവിടെവെച്ച് അവന്റെ ഉടുപ്പ് മോശ അഹറോന്റെ പുത്രനായ ഏലിയാസറിനെ ധരിപ്പിക്കുന്നതായും നാം വായിക്കുന്നു (സംഖ്യാ 20: 23) അഹരോൻ ഹോർ പർവതത്തിൽ വച്ച് മരിച്ചു. യിസ്രയേൽ മക്കൾ 30 ദിവസം അവനുവേണ്ടി വിലാപം കഴിച്ചു. കണ്ണ് മങ്ങാതെയും ബലം ക്ഷയിക്കാതെയും യഹോവ 120 വർഷം മോശയെ പരിപാലിച്ചു. മോശ നെബോ പർവതത്തിൽ പിസ്ഗാ കൊടുമുടിയിൽ വച്ച് മരണമടഞ്ഞു. മോശയ്ക്കായി യിസ്രായേൽ മക്കൾ 30 ദിവസം വിലാപം കഴിച്ചു (ആവ. 34: 1-8). യോശുവ സ്വന്ത ജനത്തെ താന്താങ്ങളുടെ അവകാശത്തിലേക്ക് അയച്ച ശേഷം 110 വയസ്സുള്ളവനായി മരിച്ച് എഫ്രയീം പർവതത്തിൽ അവന്റ അവകാശ ഭൂമിയിൽ അടക്കപ്പെട്ടു.

യിസ്രയേൽ മക്കൾ മിസ്രയീമിൽ നിന്ന് കൊണ്ടുവന്ന യോസേഫിന്റെ അസ്ഥികൾ അവർ ശേഖേമിൽ പ്രത്യേകമായി വേർതിരിച്ച സ്ഥലത്ത് അടക്കം ചെയ്തു. കർത്താവ് തങ്ങളുടെ പിതാക്കന്മാരെ വഴി നടത്തിയ വിധം എന്തെന്ന് അവർ എന്നും ഓർത്തിരുന്നു. പുതിയ യിസ്രയേലാകുന്ന കർത്താവിന്റെ സഭയും കടന്നുപോയ ആചാര്യന്മാരുമായുള്ള കൂട്ടായ്മ അനുഗ്രഹത്തിന്റെ അനുഭവമായി രുചിച്ചറിയുന്നു.

2. പഴയനിയമ വായനയിൽ ചേർത്തിരിക്കുന്ന മഹാജ്ഞാന പുസ്തകം (4.7-16) തന്റെ വിശുദ്ധരെ കാത്തുസൂക്ഷിക്കുന്ന ദൈവത്തെക്കുറിച്ച് പറഞ്ഞു തരുന്നു. 'ദൈവത്തിന്റെ കൃപയും കരുണയും തന്റെ തെരഞ്ഞെടുക്കപ്പെട്ടവരിൽ ഉണ്ട്. വാർദ്ധക്യം ബഹുമാനിക്കപ്പെടുന്നത് കാലദൈർഘ്യത്തിലല്ല, അറിവാണ് നര ച്ചമുടി, കളങ്കമറ്റ ജീവിതമാണ് വാർദ്ധക്യത്തിന്റെ പക്വത'. നീതിമാനായ മനുഷ്യൻ ദൈവത്തിൽ നിന്ന് ആശ്വാസം പ്രാപിക്കും എന്ന് മഹാജ്ഞാന കർത്താവ് എഴുതിയിരിക്കുന്നു ദൈവത്തിന്റെ ജ്ഞാനത്തിനും ദൈവകൃപക്കും ഓഹരിക്കാരായിരുന്നുകൊണ്ട് ദൈവസന്നിധിയിൽ നല്ല സ്വീകാര്യം പ്രാപിച്ചു കടന്നുപോയിരിക്കുന്ന വൈദികർ നമുക്കുവേണ്ടി ദൈവമുമ്പാകെ മധ്യസ്ഥതയണയ്ക്കുന്നു എന്നും അവരുടെ അപേക്ഷകൾ നമ്മുടെ ജീവിതത്തിന് കൃപയുടെ ഉറവകളെ ഒഴുക്കി തരുന്നു എന്നും നാം വിശ്വസിക്കുന്നു. അതുകൊണ്ട് പരിശുദ്ധ വലിയ നോമ്പാകുന്ന തീർത്ഥയാത്രയ്ക്ക് പ്രാരംഭമായി അവരുടെ പ്രാർത്ഥനാ സഹായം നാം തേടുകയും കർത്താവിന്റെ കഷ്ടാനുഭവങ്ങളുടെ ഓഹരിക്കാരായും അവന്റെ പുനരുത്ഥാനത്തിന് സാക്ഷികളായും തീരുവാനുള്ള മഹാപ്രയാണത്തിൽ അവരുടെ പ്രാർത്ഥനാ സഹായം അപേക്ഷിക്കുകയും ചെയ്യുന്നു.

3. ആവശ്യക്കാർക്കായി തന്റെ സമ്പത്ത് വിഭജിച്ചു കൊടുക്കുവാൻ ഉയരത്തിന്റെയും ആഴത്തിന്റെയും താക്കോൽ ദൈവത്തിന്റെ പുരോഹിതരെ ഏല്പിച്ചിരിക്കുന്നു എന്ന് നാം വിശ്വസിക്കുന്നു. വാങ്ങിപ്പോയ വൈദികർക്കായി നാം ആവർത്തിച്ച് പ്രാർത്ഥിക്കുന്നത് അവരെ വിശ്വാസികളുടെ പിതാവായ അബ്രഹാമിനോടും, കർത്താവ് പൗരോഹിത്യ ശുശ്രൂഷ ഭരമേൽപ്പിച്ച മഹാപുരോഹിതനായിരുന്ന അഹരോനോടും കൂടെ വസിപ്പിക്കണം എന്നാണ്. സാക്ഷാൽ പ്രധാനാചാര്യനും താലന്തുകളെ വിഭജിച്ചു കൊടുക്കുന്നവനുമായ കർത്താവ് തന്റെ ആചാര്യന്മാരെ വിശുദ്ധാത്മാവിന്റെ കാന്തി കൊണ്ട് അലങ്കരിക്കപ്പെട്ടവരും പൗരോഹിത്യത്തിന്റെ നിർമ്മല അങ്കി ധരിച്ചവരുമായി അവന്റെ സന്നിധിയിൽ വസിപ്പിക്കുവാൻ നാം കർത്താവിനോട് യാചിക്കുന്നു. മേഘനാദനാമാവായ യൂഹാനോനോടൊന്നിച്ച് ഘോഷിക്കുന്നവരും, അഹരോനോടും ഏലിയാസറിനോടും ഒരുമിച്ച് ശുശ്രൂഷിക്കുന്നവരും, പ്രവാചകന്മാരോട് ഒരുമിച്ച് സ്തുതിയാർക്കുന്നവരും, ശ്ലീഹന്മാരോട് ചേർന്ന് സ്തോത്രം പാടുന്നവരും, സഹദേൻമാരോടൊപ്പം സന്തോഷിക്കുന്നവരും, പുണ്യവാന്മാരായ പുരോഹിതന്മാരോടു ചേർന്ന് സ്ഥാനാർഹമായ രാജകീയ വസ്ത്രങ്ങളണിഞ്ഞ് ശോഭിക്കപ്പെടുന്നവരും ആയിത്തീരുവാൻ നാം അവർക്കുവേണ്ടി അപേക്ഷിക്കുന്നു. അന്തമില്ലാത്ത ജീവൻ വാഴുന്ന ദേശത്ത് അവരെ പാർപ്പിക്കണമെന്ന് നാം കർത്താവിനോട് യാചിക്കുന്നു. ദൈവത്തിന്റെ പരിശുദ്ധാവിൽ നമ്മെ നയിച്ച് കടന്നുപോയവർ മോക്ഷത്തിന് അവകാശികളായിത്തീരണം എന്ന് അപേക്ഷിക്കേണ്ടത് നമ്മുടെ കടമയാണ്.

4. വാങ്ങിപ്പോയ ആചാര്യന്മാരും കർത്താവിന്റെ രണ്ടാം വരവിൽ അവനോടു കൂടെ പ്രത്യക്ഷപ്പെടും എന്നതാണ് നമ്മുടെ വിശ്വാസം. കർത്താവിന്റെ നാൾ കള്ളനെപ്പോലെ വരും എന്നതിനാൽ നാം ഉണർന്നും സുബോധവുമായിരിക്കണം. കർത്താവ് നമ്മെ നിയമിച്ചിരിക്കുന്നത് രക്ഷയെ പ്രാപിക്കുവാനാണ് (1 തെസ.4:13 - 5:11). നമ്മെ വെളിച്ചത്തിന്റെയും പകലിന്റെയും മക്കളായി വിളിച്ചിരിക്കുന്നു എന്നതിനാൽ വിശ്വാസവും സ്നേഹവും, രക്ഷയുടെ പ്രത്യാശയും നാം ധരിച്ചിരിക്കുന്നു. ഈ വലിയ പദവിയിലേക്ക് കർത്താവ് നമ്മെ വിളിച്ചത് തന്റെ അഭിഷിക്തരിലൂടെയാണ്. അവരോടുള്ള ആത്മീക ബന്ധം എത്ര തീവ്രമായിരുന്നു എന്ന് അപ്പൊ.പ്ര.20: 26-38 ൽ കാണാം. പൗലോസ് ശ്ലീഹാ എഫേസോസിലെ മൂപ്പന്മാരോട് യെരുശലേമിലേക്കുള്ള യാത്രയെക്കുറിച്ച് പറയുന്നു. 'അവരുടെയിടയിൽ ദൈവരാജ്യം പ്രസംഗിച്ചവനായ തന്റെ മുഖം അവർ ഇനിമേൽ ' എന്ന പൗലോസിന്റെ വാക്കു കേട്ടവർ അവനോടു കൂടെ മുട്ടുകുത്തി പ്രാർത്ഥിച്ചു; എല്ലാവരും വളരെ കരഞ്ഞു... ദുഃഖത്തോടെ അവന്റെ കഴുത്തിൽ കെട്ടിപ്പിടിച്ച്, ചുംബിച്ച് അവനെ യാത്രയയച്ചു. ദൈവജനവും അവർക്കായി ദൈവം നിയമിച്ച ദൈവീക ശുശ്രൂഷകരും തമ്മിലുള്ള ബന്ധം എത്ര ദൃഢമായിരുന്നു! നാമും ആ ശൃംഖലയിലെ കണ്ണികൾ തന്നെയാണ്.

5. കർത്താവ് ഏതു ദിവസത്തിൽ വരുന്നു എന്ന് അറിയായ്കയാൽ ഉണർന്നിരിപ്പിൻ എന്ന ആഹ്വാനം വി.കുർബാനയുടെ ഏവൻഗേല്യോനിൽ കാണാം (മത്തായി 24: 42 - 51). യജമാനൻ നിയമിച്ച വിശ്വസ്തനും നീതിമാനുമായ ദാസൻ തന്റെ കടമ നന്നായി നിറവേറ്റുന്നവനാണ്; അവന് യജമാനൻ വലിയ പ്രതിഫലം നൽകും. കടമ മറന്നവൻ അറിയാത്ത നാളിലും നാഴികയിലും വരുന്ന യജമാനനിൽ നിന്ന് ദണ്ഡനമേൽക്കുകയും തള്ളപ്പെടുകയും ചെയ്യും. സ്വന്ത താലന്തുകളെ നന്നായി വ്യാപാരം ചെയ്യുന്നവൻ മണവാളനോടുകൂടെ പന്തിയിലിരിക്കും. നമ്മുടെ ആചാര്യന്മാർ കൂദാശാനുഷ്ഠാന കരായ ഉത്തമ പുരോഹിതന്മാർക്കുള്ള ഓഹരി പ്രാപിക്കുവാനും അവരോടൊപ്പം നാമും മോക്ഷത്തിന് അവകാശികളായിത്തീരുവാനുമാണ് നാം പ്രാർത്ഥിക്കുന്നത്.

# The Eternal Light 2024

## A Christian Musical Extravaganza

( My Master's Ministry Initiative )



Vijaya International Convention Centre Thiruvalla

@ 6 PM

3 FEBRUARY 2024

BAND

Isai Boomerang

+91 8281544334

+91 97785 87651



Categories 10000/2, 8000/4, 4000/2, 2500/2, 2000/1



( Keyboards )





Josy ( Flute & Saxophone )



Ebi Michel ( Bass )



( Lead Guitar )



( Drummer )



John Mathew ( Special Performance




വാങ്ങിപ്പോയ സകല വിശ്വാസികൾക്കും വേണ്ടി പ്രാർത്ഥിക്കുകയും അവരുടെ പ്രാർത്ഥന സഹായങ്ങൾ തേടുകയും ചെയ്തിട്ടാണ് വലിയ നോമ്പിലേക്ക് നാം കടക്കുന്നത്. ജീവനുള്ളവരുടെയും മരിച്ചുപോയവരുടെയും കർത്താവ്, ജീവന്റെയും മരണത്തിന്റെയും നാഥൻ, സകല വിശ്വാസികളുടെയും പുനരുത്ഥാനത്തിനും അവരുടെ പ്രവൃത്തിക്ക് പ്രതിഫലത്തിനും കാരണക്കാരൻ – അങ്ങനെയുള്ള കർത്താവിനോടാണ് നാം അപേക്ഷിക്കുന്നത്. സത്യവിശ്വാസത്തോടും സന്മാർഗ്ഗനിഷ്ഠയോടും കൂടെ ദൈവസന്നിധി പ്രാപിച്ചിരിക്കുന്ന ലോകാരംഭം മുതലുള്ള സകലരെയും മോക്ഷത്തിലെ ആനന്ദത്തിന് യോഗ്യരാക്കുവാൻ നാം അപേക്ഷിക്കുന്നു. കർത്താവിന്റെ വലിയ ദിവസത്തെയും അവന്റെ രണ്ടാമത്തെ വരവിന്റെ ഭയാനകമായ സംഭവങ്ങളെയും ഈ ദിവസത്തെ പ്രാർത്ഥനയിലും പ്രുമിയോൻ സെദറാകളിലും അനുസ്മരിക്കുന്നു. കർത്താവിന്റെ കോടതിയിൽ സകലരും വന്നു കൂടുകയും പുസ്തകങ്ങൾ തുറക്കപ്പെടുകയും സകലരുടെയും പ്രവൃത്തികൾ വെളിവാകുകയും ചെയ്യുന്ന ദിവസം – അന്ന് നമ്മുടെ മാതാപിതാക്കളും സഹോദരീ സഹോദരന്മാരും ഗുരുക്കന്മാരും വിശ്വാസികളായ എല്ലാ വാങ്ങിപ്പോയവരും ദൈവത്തിന്റെ മനസ്സലിവ് പ്രാപിക്കണമേ എന്നാണ് നാം പ്രാർത്ഥിക്കുന്നത്. 'അവരുടെ അവയവങ്ങളിൽ അന്തർലീനമായിരിക്കുന്ന കർത്താവിന്റെ ശരീര രക്തങ്ങളുടെ പരിമളം അവർക്ക് ശുദ്ധീകരണം ഉണ്ടാക്കുന്ന സോപ്പായും അവരെ പ്രശോഭിപ്പിക്കുന്ന ദീപവും' ആയിത്തീരണമേ എന്ന് സഭ മുഴുവനായും പ്രാർത്ഥിക്കുന്നു. ബന്ധനങ്ങളിൽ നിന്ന് മോചിക്കപ്പെട്ട് സ്വർഗ്ഗോന്നതങ്ങളിലേക്ക് അവർ കയറുവാൻ ഇടയാകണം, ശോഭിത വസ്ത്രം ധരിച്ചുകൊണ്ട് ആത്മീയന്മാരോട് ചേരണം, പുണ്യവാന്മാരുടെ പന്തിയിൽ നീതിമാന്മാരോടൊരുമിച്ച് അവർ വസിക്കണം, കർത്താവിനൊപ്പമായിരിക്കുന്നതിന്റെ സന്തോഷം എന്നേക്കും അനുഭവിക്കുവാൻ അവരെയും നമ്മെയും യോഗ്യരാക്കണം – ഇതാണ് നമ്മുടെ പ്രാർത്ഥനകളുടെ ലക്ഷ്യം.

ആചാര്യന്മാരുടെ ഞായറാഴ്ച വായിച്ച പഴയ നിയമ ഭാഗങ്ങൾ ചിലത് ഈയാഴ്ചയും ആവർത്തിച്ചുള്ള വായനയ്ക്കായി ക്രമീകരിച്ചിട്ടുണ്ട്. അതോടൊപ്പം വായിക്കുന്ന യെഹെ. 37:1–14 പ്രവാസത്തിൽ നിരാശയുടെ ആഴത്തിൽ കഴിയുന്ന യിസ്രയേൽ മക്കൾക്ക് യഹോവ ജീവന്റെയും പ്രത്യാശയുടെയും സന്ദേശം നൽകുന്നു. ഉണങ്ങിയ അസ്ഥികൾക്ക് യഹോവ ജീവൻ നൽകി അവയെ ഒരു സൈന്യമാക്കി തീർക്കുന്നു. ഹിസ്കീയാവിനെ മരണത്തിൽ നിന്ന് വിടുവിച്ചവനാണ് യഹോവ (യെശയ്യാ 38.9 ). മരണത്തിനും ഉപരിയായ ദൈവശക്തിയെക്കുറിച്ചാണ് ഈ ഭാഗങ്ങൾ നമുക്ക് പറഞ്ഞുതരുന്നത്. മനുഷ്യ ജീവിതത്തിൽ പരിധികളില്ലാതെ ഇടപെടുവാൻ സാധിക്കുന്ന ദൈവത്തിന്റെ കരുണയിൽ ആശ്രയിച്ചു കൊണ്ടാണ് സദാ കാലത്തേക്കും കർത്താവിനോടൊരുമിച്ചുള്ള വാസത്തിന് നാം ആഗ്രഹിച്ച് പ്രാർത്ഥിക്കുന്നത്.

**1. സദാകാലവും ദൈവത്തോടൊപ്പം വസിക്കുവാൻ അവങ്കലേക്ക് അടുത്തു വരുക.**

ദൈവത്തിന് കീഴടങ്ങുകയും പിശാചിനോട് എതിർത്തു നിൽക്കുകയും ചെയ്യുവാൻ വിശുദ്ധ യാക്കോബ് ശ്ലീഹാ പ്രബോധിക്കുന്നു. പാപികൾ തങ്ങളുടെ കൈകളെ വെടിപ്പാക്കുകയും, ഇരുമനസ്സുള്ളവർ ഹൃദയങ്ങളെ ശുദ്ധീകരിക്കുകയും, സഹോദരനെ ദുഷിക്കുന്നവർ അവന്റെ നന്മയെ കാണുകയും, സഹോദരനെ വിധിക്കുന്നവർ ദൈവത്തിങ്കലേക്ക് മനസ്സ് തിരിക്കുകയും ചെയ്യണം. ദൈവകൃപയാൽ മാത്രമാണ് നാം ജീവിക്കുന്നത്. അതുകൊണ്ട് വമ്പു പറഞ്ഞു പ്രശംസിക്കുന്നവർ ആയിക്കൂടാ, നന്മ ചെയ്യുവാൻ നമുക്ക് കഴിയണം. ധനവാന്മാർ ദരിദ്രനെയും ബലഹീനനെയും കരുതുന്നവർ ആകണം. ആഡംബരത്തിൽ സുഖിച്ച് പുളയ്ക്കുന്നവരായിട്ടല്ല, ദൈവത്തിൽ ആശ്രയിക്കുന്നവരായി തന്നെ ജീവിക്കണം. അപ്പോഴാണ് ദൈവം നമ്മോട് അടുത്തുവരുന്നത് (യാക്കോ. 4: 6 – 5: 6).

**2. തേജസോടെ വന്ന് തേജസിന്റെ സിംഹാസനത്തിൽ ഇരിക്കുന്ന കർത്താവ്**

പിതാവാം ദൈവത്തിന്റെ ഏകജാതനായ പുത്രൻ തേജസ്സോടെ വന്ന് തന്റെ സിംഹാസനത്തിൽ ഇരുന്ന് സകലജാതികളെയും തന്റെ മുമ്പാകെ കൂട്ടി വരുത്തും. ലോക സ്ഥാപനത്തിനു മുമ്പേ ഒരുക്കപ്പെട്ട രാജ്യം അവകാശമാക്കുവാൻ യോഗ്യതയുള്ളവരെ അതിലേക്ക് നയിക്കും. 'ഈ ചെറിയവരിൽ ഒരുത്തന് ചെയ്തതെല്ലാം എനിക്കാകുന്നു ചെയ്തത് ' എന്ന് പറഞ്ഞുകൊണ്ട് നന്മ ചെയ്തിട്ടുള്ളവരെ സ്വർഗീയ സൗഭാഗ്യത്തിലേക്ക് വിളിച്ചുയർത്തിക്കും (മത്തായി 25: 31– 46). പിതാവ് ന്യായവിധി പുത്രന് നൽകിയിരിക്കുന്നു. 'പുത്രനെ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്, അവൻ ന്യായവിധിയിലേക്ക് കടക്കാതെ മരണം വിട്ട് ജീവനിലേക്ക് കടന്നിരിക്കുന്നു. കല്ലറകളിൽ ഉള്ളവർ എല്ലാവരും അവന്റെ ശബ്ദം കേട്ട് നന്മ ചെയ്തവർ ജീവനായും തിന്മ ചെയ്തവർ ന്യായവിധിക്കായി പുനരുത്ഥാനം ചെയ്യുവാനുള്ള നാഴിക വരുന്നു.' (യോഹ.5: 19 –29). 'ഭയപ്പെടേണ്ട' എന്ന സന്ദേശമാണ് കർത്താവ് നൽകുന്നത്. 'പിതാവ് നിങ്ങൾക്ക് രാജ്യം നൽകുവാൻ പ്രസാദിച്ചിരിക്കുന്നു, നിങ്ങളുടെ നിക്ഷേപം സ്വർഗ്ഗത്തിൽ ആക്കണം, പഴകിപ്പോകാത്ത മടിശീലകളും തീർന്നുപോകാത്ത നിക്ഷേപവും ഉണ്ടാക്കണം, പ്രകാശിക്കുന്ന വിളക്കുകളോടെ യജമാനന്റെ വരവിനായി ഉണർവോടെ കാത്തിരിക്കണം. അങ്ങനെയുള്ളവനാണ് യജമാനനെ ശരിയായി ശുശ്രൂഷിക്കാൻ കഴിയുക.' (ലൂക്കോസ്. 12:32–49). ദൈവമക്കൾ എന്ന നിലയിൽ നിത്യജീവനിലേക്ക് വിളിക്കപ്പെട്ട നമ്മോട് കർത്താവ് കൂടുതൽ ചോദിക്കും എന്നോർക്കണം. കർത്താവ് 'നിദ്രകൊണ്ടവരിൽ ആദ്യഫല'മായി മരണത്തിൽ നിന്ന് ഉയിർത്തു. അവന്റെ വരവിങ്കൽ അവനാൽ നാം എല്ലാവരും ജീവിപ്പിക്കപ്പെടും. അവൻ രാജ്യം പിതാവായ ദൈവത്തെ ഏല്പിക്കുകയും, മരണത്തെ നീക്കിക്കളയുകയും ചെയ്യും. അതുകൊണ്ട് നാം അവന് കീഴ്പ്പെട്ട് ജീവിക്കേണ്ട വരാകുന്നു (1 കൊരി. 15: 22, അത്27).

**3. മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന മക്കാബ്യർ**

ആനീദെ ഞായറാഴ്ചയുടെ പ്രത്യേക വായനാ ഭാഗങ്ങളിൽ ഒന്നാണ് 2 മക്കാബ്യർ 12: 38–45 യുദ്ധ

മക്കാബിയുടെ സൈന്യത്തിൽ ഉണ്ടായിരുന്നവരിൽ ചിലർ യുദ്ധത്തിൽ മരിച്ചു. അവർ രഹസ്യമായി അന്യ ദേവന്മാരെ ആരാധിച്ചതായി കണ്ടെത്തുകയും അവരുടെ പാപങ്ങൾക്ക് വേണ്ടി ശേഷമുള്ളവർ ദൈവത്തോട് അപേക്ഷിക്കുകയും ചെയ്തു. ഓരോരുത്തനിൽ നിന്നും വെള്ളി ശേഖരിച്ച് 2000 ദ്രഹ്മ കൊല്ലപ്പെട്ടവർക്ക് വേണ്ടി പാപപരിഹാര ബലിക്കായി യെരുശലേമിലേക്ക് കൊടുത്തു വിടുന്നതായും ഈ ഭാഗത്ത് കാണാം. ദൈവം അവരുടെ പ ാപങ്ങൾ ക്ഷമിക്കുന്നതിനായി ജീവനോ ടിരിക്കുന്നവർ പ്രാർത്ഥിക്കുന്നു. മരിച്ചുപോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന പതിവ് പുതിയനിയമകാലത്തിനു മുമ്പേ ഉണ്ടായിരുന്നു എന്ന് സുവ്യക്തമാക്കുന്ന ഭാഗമാണിത്.

**4. ഉദയത്തിന്റെ വിശാല ചക്രവാളവും ദൈവത്തിന്റെ വലുതും ഭയങ്കരവുമായ ദിവസവും.**

കർത്താവിന്റെ ജനനവും മാമോദീസായും ഉദയത്തിന്റെ പെരുന്നാളുകളായി നാം കാണുകയുണ്ടായി. അതോടൊപ്പം തന്നെ കർത്താവിന്റെ രണ്ടാം വരവും ഉദയമായി പരാമർശിക്കപ്പെട്ടിട്ടുണ്ട് (മത്തായി 24: 27, 30) യേശു തമ്പുരാന്റെ വരവിങ്കൽ പുതിയ നഗരം ദൈവതേജസ്സ് കൊണ്ട് ശോഭിതമാകും. ശരീരത്തിൽ ഇരിക്കുന്നവരും ശരീരം വിട്ടവരും ഒന്നു ചേരും. അവർ ദൈവതേജസിന്റെ പൂർണ്ണത പ്രാപിക്കും. കർത്താവിന്റെ ഉദയ ശോഭയുടെ വിശാലമായ ചക്രവാളം ആണ് ഇവിടെ നാം കാണുന്നത്. ദൈവത്തിന്റെ വലുതും ഭയങ്കരവുമായ ആ ദിവസം ദൃശ്യവും അദൃശ്യവുമായ ലോകം ഒരുമിച്ചുചേരുകയും സൃഷ്ടി മുഴുവനും ദൈവത്തിന്റെ സമ്പൂർണ്ണമായ പ്രകാശം പ്രാപിക്കുകയും ചെയ്യുന്നു ഈ വലിയ വെളിപാടിനു വേണ്ടിയാണ് നാമും കാത്തിരിക്കുന്നത്. വാങ്ങിപ്പോയവരുടെ ദൈവമുമ്പാകെയുള്ള നിലയെക്കുറിച്ച് വെളിപാട് 5: 8 ൽ കാണാം. 'വിശുദ്ധന്മാരുടെ പ്രാർത്ഥന എന്ന ധൂപവർഗ്ഗം നിറഞ്ഞ പൊൻകലശം പിടിച്ചുകൊണ്ട് കുഞ്ഞാടിനെ വീണ് ആരാധിക്കുന്ന 24 മൂപ്പന്മാർ, അവർക്കൊപ്പം വെള്ളനിലയങ്കി ധരിച്ച് കയ്യിൽ കുരുത്തോല ഏന്തിയ ബഹു പുരുഷാരം (വെളി. 7:9) സിംഹാസനത്തിന്റെ മുൻപാകെ നിന്ന് ദൈവത്തെ സ്തുതിക്കുന്നു. സിംഹാസനസ്ഥനായ പിതാവും, അറുക്കപ്പെട്ട കുഞ്ഞാടും, ഏഴാത്മാക്കളായ ഏഴു ദീപങ്ങൾ എന്ന പരിശുദ്ധാത്മാവും, പഴയ നിയമത്തിന്റെയും പുതിയ നിയമത്തിന്റെയും പ്രതിനിധികളായ 24 മൂപ്പന്മാരും, സകല ഗോത്രങ്ങളിൽ നിന്നും ജാതി കളിൽ നിന്നുമുള്ള എണ്ണി കൂടാനാവാത്ത പുരുഷാരവും, ദൂതന്മാരുടെ അസംഖ്യം ഗണങ്ങളും, ആകാശത്തിലും ഭൂമി യിലും ഭൂമിക്ക് കീഴിലുമുള്ള സർവ്വ സൃഷ്ടിയും അവിടെ ഒന്നു ചേരുന്നു. ഈ സംഘത്തിൽ നാമും നമ്മുടെ വാങ്ങിപ്പോയവരും എന്നേക്കും ചേർക്കപ്പെടണം എന്നാണ് നമ്മുടെ പ്രാർത്ഥന. ○

ആഴമേറിയ ദൈവീക സന്ദേശം ഉൾക്കൊള്ളുന്ന പുസ്തകമാണ് യോനായുടെ പ്രവചനം. സത്യ ഏകദൈവം യിസ്രായേലിന്റെ മാത്രമല്ല സകല സൃഷ്ടികളുടെയും ദൈവമാണ് എന്ന് ഈ പ്രവചനം വെളിപ്പെടുത്തുന്നു. മനുഷ്യൻ സൃഷ്ടിക്കുന്ന അതിർത്തികൾക്ക് അകത്തും പുറത്തും ദൈവം ഇടപെടുന്നു എന്ന കാതലായ സന്ദേശം ഈ പുസ്തകം നൽകുന്നു. സകല സൃഷ്ടികളുടെയും മേൽ ദൈവത്തിന് സമ്പൂർണ്ണമായ നിയന്ത്രണം ഉണ്ട്. നന്മയുടെയും നീതിയുടെയും വിശ്വസ്തതയുടെയും സംരക്ഷണം എന്ന തന്റെ ഉദ്ദേശ്യം നിർവഹിക്കുന്നതിന് ദൈവം എല്ലാത്തിനെയും ഉപയോഗിക്കുന്നു. അതേപോലെ ദൈവീക പരമാധികാരത്തെയും കരുണാർദ്രമായ ഇടപെടലിനെയും പ്രസാദാത്മകമായി സ്വീകരിക്കുന്ന ജനവിഭാഗങ്ങൾ എല്ലായിടത്തും ഉണ്ട് എന്നും ഈ പ്രവചനം അടിവരയിടുന്നു.

തന്റെ രക്ഷാകരമായ വചനം, മായം കൂടാതെ കൃത്യമായി സംവേദിക്കുവാൻ ദൈവം നിയോഗിച്ച പ്രവാചകരിൽ ഒരുവനാണ് യോനാ. എന്നാൽ തന്റെ ശുശ്രൂഷയിൽ പിൻവലിയാൻ ശ്രമിച്ച ഈ പ്രവാപകന്റെ ജീവിതം സർവ്വരുടെയും രക്ഷയും വീണ്ടെടുപ്പും ആഗ്രഹിക്കുന്ന ദൈവത്തെക്കുറിച്ച് വെളിപ്പെടുത്തുന്നു.

**സകലർക്കു വേണ്ടിയും ഉള്ള ദൈവികദൗത്യം**

**യോനായുടെ ദൗത്യവും സന്ദേശവും വെളിപ്പെടുത്തുന്നു.**

വിജാതീയരിലേക്കും രക്ഷയുടെ സന്ദേശം എത്തിക്കുന്നതിനുള്ള യിസ്രായേല്യരുടെ പ്രവാചകദൗത്യം ഇവിടെ സുവ്യക്തമാകുന്നു. അസീറിയൻ നഗരമായ നിനവെയിലേക്ക് ദൈവീക സന്ദേശം എത്തിക്കുന്നതിനുള്ള ദൗത്യത്തിൽ നിന്നും വിമുഖത കാട്ടി യോനാ തർശീശിലേക്ക് പലായനം ചെയ്യാൻ ശ്രമിക്കുന്നു. ദൗത്യത്തിൽ നിന്നും പിന്മാറുന്ന പ്രവാചകനെ നേർവീഥിയിൽ എത്തിക്കുവാൻ ദൈവം കൊടുങ്കാറ്റിനോടും വലിയ മത്സ്യത്തോടും ഇടപെടുന്നു. അത്ഭുതകരമായി പ്രകൃതിയിൽ ഇടപെടുന്ന ദൈവം യോനയെ താൻ ഉദ്ദേശ്യമാക്കിയ ദൗത്യ മേഖലയിലേക്ക് എത്തിക്കുന്നു. നിനവെയുടെ പ്രതികരണം ശ്രദ്ധേയമാണ്. രാജാവ് പോലും യിസ്രായേലിന്റെ ദൈവത്തെ അംഗീകരിക്കുകയും മാനസാന്തരത്തിന് ആഹ്വാനം ചെയ്യുകയും ചെയ്യുന്നു. യോനായുടെ നിനവെയിലെ ദൗത്യം വിജയകരമാകുന്നു. എല്ലാവരുടെയും രക്ഷയ്ക്കുവേണ്ടി, ദേശീയവും സാംസ്കാരികവും മതപരവുമായ അതിർവരമ്പുകൾക്കപ്പുറത്തേക്ക് തന്റെ സന്ദേശകരെ അയക്കുന്ന ദൈവത്തിന്റെ ഉത്കണ്ഠ ഇവിടെ വെളിപ്പെടുന്നു. മനുഷ്യസമൂഹം എന്ന വിശാലമായ കുടുംബത്തെ സ്നേഹത്തിലും കരുണയിലും പൊതിയുന്നതിനുള്ള വിശാലമായ പ്രവാചക ദൗത്യം ഇവിടെ അനാവരണം ചെയ്യപ്പെടുന്നു. സ്വന്തം ഇടത്തിനും അതിർത്തിക്കും അപ്പുറത്തേക്ക് ദൈവിക സന്ദേശം പകരുന്നതിനുള്ള വിശാലമായ ഇടം ലഭ്യമാണ് എന്ന് നാം തിരിച്ചറിയണം. ദൈവത്തെ ഒരു പ്രത്യേക മതം, സമൂഹം, ദേശം എന്നിവയുമായി മാത്രം ബന്ധിപ്പിക്കുന്ന സങ്കല്പത്തെ ഇവിടെ വെല്ലുവിളിക്കുന്നു. പുറജാതിക്കാരായ നാവികരും അസീറിയക്കാരും പ്രവാചക ദൗത്യം ഫലപ്രദമായി നിർവഹിക്കുന്നതിനുള്ള സാധ്യതകൾ ഒരുക്കുന്നു. ദൈവം എല്ലാവരെയും ഉൾക്കൊള്ളുന്ന സമീപനം സ്വീകരിക്കുമ്പോൾ യോനാ അതിൽ അസ്വസ്ഥൻ ആകുന്നുണ്ട്. കൃപയുടെയും കരുണയുടെയും അതിരുകൾ വികസിപ്പിക്കുന്നതിന് ചെറുക്കുവാൻ ഇവിടെ പ്രവാചകൻ ശ്രമിക്കുന്നു. മുന്തിരിവള്ളി വാടിപ്പോകുന്നത് പ്രവാചകന്റെ ഇടുങ്ങിയ വീക്ഷണത്തെ വെല്ലുവിളിക്കുന്നു. എല്ലാ സൃഷ്ടികളോടും ദൈവം അനു

# അതിർത്തികൾക്കപ്പുറത്തേക്ക് വിശാലമാകുന്ന ദൈവകരുണ



– ഫാ. ജോബ് സാം മാത്യു

കമ്പ കാണിക്കുന്നു എന്ന് മുന്തിരിവള്ളി ഓർമ്മപ്പെടുത്തുന്നു. ദൈവത്തിന്റെ സാർവത്രിക പദ്ധതിയെ ഉൾക്കൊള്ളുവാൻ പ്രവാചകനാകുന്നില്ല. നമ്മിലും ഈ മടിയും വിസമ്മതവും രൂപപ്പെടുന്നത് ദൈവം എല്ലാവരെയും സ്നേഹിക്കുന്നു എന്നും ദൈവിക ദൗത്യത്തിന് സാർവത്രിക മാനമുണ്ട് എന്നും നാം തിരിച്ചറിയാതിരിക്കുന്നതിനാലാണ്. വിമുഖതയുള്ള ദാസന്മാരുടെ എണ്ണം കുറവല്ല. എന്നാൽ ദൈവം അവരെ നിരന്തരം പിന്തുടരുന്നുണ്ട്. അവരുടെ ജീവിതത്തിൽ സജീവമായി അനുസരണക്കേടുകളുടെ മദ്ധ്യത്തിലും ദൈവം ഇടപെടുന്നു. യോനായോട് ദൈവം പരിധിയില്ലാതെ ക്ഷമിക്കുന്നു. ഇപ്രകാരം തന്നെ ദൈവം എല്ലാവരോടും പെരുമാറുന്നു. ദൈവത്തിന്റെ ക്ഷേമ നമ്മുടെ പരിവർത്തനത്തിലേക്കുള്ള പ്രചോദനമാകണം. തന്റെ ഭവനത്തിലേക്ക് വീണ്ടും മടങ്ങിയെത്തുന്ന പുത്രനെ സ്നേഹത്തോടെ ആശ്ലേഷിക്കുന്ന പിതാവ് ഇതിന്റെ മനോഹരമായ ദൃശ്യമാണ്. പക്ഷപാതപരമായ നമ്മുടെ നിലപാടുകൾ ദൈവകൃപ മറ്റുള്ളവരിലേക്ക് വ്യാപരിക്കുന്നതിന് മുടക്കം സൃഷ്ടിക്കുന്നതിന് കാരണമാകരുത്. ദൈവവിളിയോടുള്ള നമ്മുടെ പ്രതികരണങ്ങൾ പരിശോധിക്കുവാൻ യോനയുടെ യാത്ര നമ്മെ പ്രേരിപ്പിക്കുന്നു. നമ്മുടെ കംഫർട്ട് സോണുകൾ ഉപേക്ഷിക്കുമ്പോഴാണ് ദൈവിക ദൗത്യം ഫലപ്രദമായി നിർവഹിക്കുവാൻ നമുക്ക് ഇടയാവുക. ദൈവകൃപയുടെ ഉപകരണങ്ങൾ ആകാനുള്ള നമ്മുടെ താൽപര്യത്തെയും സാധ്യതകളെയും തടസ്സപ്പെടുത്തുന്ന ആന്തരിക പോരാട്ടങ്ങൾ ഉണ്ട്. ഇവയെ അഭിമുഖീകരിക്കുവാൻ യോനാ നമ്മെ നിർ ബന്ധിക്കുന്നു. ദൈവഹിതത്തിന് നാം കീഴടങ്ങുന്നത് വരെ നമ്മുടെ വിമുഖത ജീവിതത്തിൽ പ്രക്ഷുബ്ധമായ അന്തരീക്ഷം സൃഷ്ടിക്കും. യോനായെപ്പോലെ നാം നിരന്തരം അനുസരണക്കേട് കാണിക്കും. എങ്കിലും അനുകമ്പയോടെ ദൈവം നമ്മെ പിന്തുടരും.

ആ വിളിയോട് പ്രസാദാത്മകമായി നാം പ്രതികരി ക്കുമ്പോൾ യോനയെ പോലെ അനേകരുടെ പരിവർത്തനത്തിന് നാം മുഖാന്തിരങ്ങളും സാക്ഷികളും ആകും. നിനവെയെപോലെ എല്ലാവരും ദൈവസ്നേഹത്താൽ പരിവർത്തനത്തിന് വിധേയരാകുന്നതായി നാം തിരിച്ചറിയും.

എല്ലാവരെയും ഉൾക്കൊള്ളുന്ന ദൗത്യമാണ് യേശു ക്രിസ്തു നിർവഹിച്ചത്. സാമൂഹികവും വംശീയവും മതപരവുമായ അതിരുകൾ ബോധപൂർവ്വംമറികടക്കുന്നതിന് യേശു ഇടപെട്ടു. കിണറ്റിനരികിലെ ശമര്യാസ്ത്രീയോടും മകളുടെ രോഗസൗഖ്യത്തിനായി വന്ന സിറോഫിനീഷ്യൻ സ്ത്രീയോടും അവൻ മനപ്പൂർവ്വം ഇടപെട്ടത് ഉദാഹരണമാണ്. സ്വർഗാരോഹണത്തിന് മുമ്പ് ശിഷ്യന്മാരെ ചുമതലപ്പെടുത്തിയത്, എല്ലാ ജനതകളെയും ഉൾക്കൊള്ളുന്ന ഒരു ദൗത്യം നിർവഹി ക്കാനാണ്. പെന്തിക്കോസ്തിയിൽ വിവിധ സ്ഥലങ്ങളിൽ നിന്നുള്ള ആളുകൾ അപ്പോസ്തോലന്മാർ അവരുടെ മാതൃഭാഷകളിൽ സംസാരിക്കുന്നത് കേട്ടു. ഇതാ എല്ലാവരിലേക്കും എത്തിച്ചേരുവാനുള്ള ദൈവത്തിന്റെ ഉദ്ദേശ്യത്തെ സൂചിപ്പിക്കുന്നു. സഭയുടെ വിശാലമായ ദൗത്യത്തിന്റെ സൂചനയുമാണ് ഇത്.

അബദ്ധജടിലമായ ധാരണകൾ ഉപേക്ഷിച്ച് സർവരിലും ദൈവീക കൃപ വ്യാപരിപ്പിക്കുന്നതിനുള്ള ദൗത്യം നമ്മെ ഭരമേൽപ്പിച്ചിരിക്കുന്നു. ദൈവീക കാരുണ്യത്തിൽ നിന്നും നാം അന്യരല്ല എന്ന് ഈ പ്രവചനം ഊന്നി പറയുന്നു. നമ്മുടെ വിമുഖതയെ മറികടന്ന്, ദൈവീക ദൗത്യം ഭരമേറ്റ്, വിശാലമായ ലോകത്ത് പ്രവർത്തിക്കാൻ നമുക്ക് ഇടയാകണം. അതിനായി നമ്മുടെ മടിയും മുൻവിധികളും വിമുഖതയും മാറ്റിവെക്കണം. ദൈവത്തിന്റെ വിമോചന പദ്ധതിക്ക് സാർവത്രിക വ്യാപ്തിയുണ്ട്. അതി ന്റെ ആഴത്തെ തിരിച്ചറിയുന്നവർ ദൈവീക വിളിയോട് പ്രതികരിക്കുന്നു. എല്ലാവരെയും തന്റെ കൃപയുടെയും കാരുണ്യത്തിന്റെയും സന്നിധിയിലേക്ക് ദൈവം നിരന്തരം ക്ഷണിക്കുന്നു. ചരിത്രത്തിലുള്ള ദൈവത്തിന്റെ ഇടപെടലുകൾ ഇതിന്റെ ഓർമ്മപ്പെടുത്തലുകളാണ്. യോനാ ഒടുവിൽ അവന്റെ വിളി സ്വീകരിച്ചതുപോലെ നമുക്കും ദൈവത്തിന്റെ വിശാലവും അനുഗ്രഹീതവുമായ വിളിയോടു മനസ്സ് ഒരുക്കത്തോടെ പ്രതികരിക്കാം. ○

(കൊഹനേ ഞായർ). (നിറം 7)

## ശ്ബാത്ത് – ഫെബ്രുവരി

2. മായൽത്തോ പെരുന്നാൾ (കർത്താവിന്റെ ദേവാലയ പ്രവേശനം) - വയോധിക ദിനം. (നിറം 3)
വൃദ്ധനായ ശെമവോന്റെയും, മർത്ത് ഹന്നായുടെയും ഓർമ്മ.
മുക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 56-ാം ഓർമ്മ. (കണ്ടനാട് കർമ്മേൽ ദയറാ).
3. വിലാപക്കാരിൽ പ്രധാനിയായ മാർ ബർസൗമായുടെ ഓർമ്മ.
താപസനും വിലാപക്കാരനുമായ മാർ ഔമായുടെ ഓർമ്മ
4. സകല വാങ്ങിപ്പോയവരുടെയും ഓർമ്മ. (ആനീദേ ഞായറാഴ്ച) (നിറം 8)
9. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ. (കൊല്ലം സെന്റ് തോമസ് കത്തീഡ്രൽ).
11. കൊത്തിനെ ഞായറാഴ്ച. (വലിയ നോമ്പിന്റെ പേത്തുർത്താ ഞായർ) (നിറം 1)
12. വലിയ നോമ്പ് (50 നോമ്പ്) ആരംഭം. ശുബ് ക്കോനോ ശുശ്രൂഷ.
13. മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 92-ാം ഓർമ്മ. (മഞ്ഞനിക്കര ദയറാ)
16. സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 12-ാം ഓർമ്മ. (മാവേലിക്കര സെന്റ് പോൾസ് ചാപ്പൽ)
17. *മാർ അപ്രേം മൽപാന്റെയും, തേവോദോറോസ് സഹദായുടെയും ഓർമ്മ (വലിയ നോമ്പിലെ ആദ്യ ശനി).
18. വലിയ നോമ്പിലെ രണ്ടാം ഞായറാഴ്ച. (ഗർബോ ഞായർ). (നിറം 2)
23 മലങ്കര സഭാ ഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 90-ാം ഓർമ്മ.
തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ 16-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന)
സ്മിർണായിലെ പോളിക്കാർപ്പോസിന്റെ ഓർമ്മ.
24. പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 90-ാം ഓർമ്മപ്പെരുന്നാൾ. (കോട്ടയം പഴയ സെമിനാരി ചാപ്പൽ).
ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ
25. വലിയ നോമ്പിലെ മൂന്നാം ഞായറാഴ്ച. (ക്ഷ്ശർയോ ഞായർ). (നിറം 1)

## ആദാർ – മാർച്ച്

3. വലിയ നോമ്പിലെ നാലാം ഞായറാഴ്ച. (ക്നാനൈത്തോ ഞായർ). (നിറം 4)
6. പാതി നോമ്പ് (നിറം 8)
[illegible]
9. X സെബസ്ത്യായിലെ നാൽപത് സഹദേന്മാരുടെ ഓർമ്മ
അമ്പാട്ട് ഗീവർഗീസ് മാർ കുറീലോസ് മെത്രാപ്പോലീത്തായുടെ 133-ാം ഓർമ്മ. (അങ്കമാലി ചെറിയ പള്ളി)
10. വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച. (ക്ഫിഫ്തോ ഞായർ). (നിറം 5)
17. വലിയ നോമ്പിലെ ആറാം ഞായറാഴ്ച. (സമ്യോ ഞായർ). (നിറം 6)
മലങ്കര ഓർത്തഡോക്സ് സഭാദിനം - കാതോലിക്കാ ദിനം.

ശേഷം രണ്ടാം ഞായറാഴ്ച). (നിറം 2)
രണ്ടാം മാർത്തോമ്മായുടെ 328-ാം ഓർമ്മ (നിരണം വലിയ പള്ളി)
17 കാതോലിക്കേറ്റ് രത്നദീപം ഗീവർഗീസ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്തായുടെ 73-ാം ഓർമ്മ. (പുത്തൻകാവ് കത്തീഡ്രൽ)
21. പുതുഞായറാഴ്ചക്കുശേഷം രണ്ടാം ഞായറാഴ്ച. (കൃംതാ പെരുന്നാളിനു ശേഷം മൂന്നാം ഞായറാഴ്ച). (നിറം 3)
യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്കോപ്പായുടെ 230-ാം ഓർമ്മ. (ചെങ്ങന്നൂർ പഴയ സുറിയാനിപള്ളി)
22 മൂന്നാം മാർത്തോമ്മായുടെ 336-ാം ഓർമ്മ. (കടമറ്റം സെന്റ് തോമസ് കത്തീഡ്രൽ)
23 മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ.
25 മഹാനായ ഒന്നാം മാർത്തോമ്മായുടെ 354-ാം ഓർമ്മ. (അങ്കമാലി ചെറിയ പള്ളി)
ഏവൻഗേലിസ്ഥനായ മാർ മർക്കോസിന്റെ ഓർമ്മ
27 മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 353-ാം ഓർമ്മ. (വടക്കൻ പറവൂർ പള്ളി)
28. പുതുഞായറാഴ്ചക്കുശേഷം മൂന്നാം ഞായറാഴ്ച. (കൃംതാ പെരുന്നാളിനു ശേഷം നാലാം ഞായറാഴ്ച). (നിറം 4)
29 മാർ ശാബോർ, മാർ അഫ്രോത്ത് പിതാക്കന്മാരുടെ (കാദീശന്മാരുടെ) ഓർമ്മ

## ഈയാർ – മെയ്

1. സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
3. പ. ബസ്സേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 111-ാം ഓർമ്മ. (പാമ്പാക്കുട ചെറിയ പള്ളി)
5. പുതുഞായറാഴ്ചക്കുശേഷം നാലാം ഞായറാഴ്ച. (കൃംതാ പെരുന്നാളിനു ശേഷം അഞ്ചാം ഞായറാഴ്ച). (നിറം 5)
6. ഏവൻഗേലിസ്ഥനായ മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ.
അഞ്ചാം മാർത്തോമ്മായുടെ 259-ാം ഓർമ്മ (നിരണം വലിയ പള്ളി)
9 കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുന്നാൾ (സൂലോക്കോ). (നിറം 5)
10. തീക്ഷ്ണവാനായ മാർ ശെമവൂൻ ശ്ലീഹായുടെ ഓർമ്മ.
10-18 കാത്തിരിപ്പ് ദിനങ്ങൾ
11 കാത്തിരിപ്പ് ദിനം
12 കാത്തിരിപ്പ് ദിനം
പുതുഞായറാഴ്ചക്കുശേഷം അഞ്ചാം ഞായറാഴ്ച. (കൃംതാ പെരുന്നാളിനു ശേഷം ആറാം ഞായറാഴ്ച - പെന്തിക്കോസ്തിക്കുമുമ്പുള്ള ഞായറാഴ്ച). (നിറം 6)
സൺഡേസ്കൂൾ ദിനം
13. കാത്തിരിപ്പ് ദിനം.
14. കാത്തിരിപ്പ് ദിനം.
15 കാത്തിരിപ്പ് ദിനം
X കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ. (നിറം 1)
മാർ ഇസ്ഹാക്കിന്റെ ഓർമ്മ.
16. കാത്തിരിപ്പ് ദിനം
യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 34-ാം ഓർമ്മ. (കൊരട്ടി സീയോൻ സെമിനാരി).
17 കാത്തിരിപ്പ് ദിനം.
18. കാത്തിരിപ്പ് ദിനം.
19. പെന്തിക്കോസ്തി ഞായറാഴ്ച. (നിറം 7)

യോസ് മെത്രാപ്പോലീത്തായുടെ 99-ാം ഓർമ്മ. (പരുമല സെമിനാരി)
ഔഗേൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മ. (വള്ളിക്കാട്ട് ദയറാ).
9. പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച. (നിറം 2)
11 മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ
ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 135-ാം ഓർമ്മ (കോട്ടയം പുത്തൻ പള്ളി).
15. X വി. ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ചതിന്റെ ഓർമ്മ
16. പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച. (നിറം 3).
ശ്ലീഹാ നോമ്പ് (13 നോമ്പ്) ആരംഭം.
19. കർത്താവിന്റെ സഹോദരനും, യരുശലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും, ശ്ലീഹായും, സഹദായും, ആദ്യം വി. കുർബ്ബാന അനുഷ്ഠിച്ചയാളുമായ മാർ യാക്കോബിന്റെ ഓർമ്മ.
24. മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ
23. പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായറാഴ്ച. (നിറം 4)
29 ശ്ലീഹാ നോമ്പ് (13 നോമ്പ്) വീടൽ
മാർ പത്രോസ് - മാർ പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ
30. പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച.
പന്ത്രണ്ട് ശ്ലീഹന്മാരുടെ ഓർമ്മ. (നിറം 5)

## തമ്മൂസ് – ജൂലൈ

3. X വി. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ
5. എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ.
ഏഴാം മാർത്തോമ്മായുടെ 215-ാം ഓർമ്മ (കോലഞ്ചേരി പള്ളി)
7. പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായറാഴ്ച. (നിറം 6)
മിഷൻ സൺഡേ
സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 27-ാം ഓർമ്മ. (പത്തനാപുരം മൗണ്ട് താബോർ ദയറാ)
10. യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 251-ാം ഓർമ്മ. (മുളന്തുരുത്തി പള്ളി)
11 കോട്ടയം എം. ഡി. സെമിനാരി സ്ഥാപകൻ മലങ്കര സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V മെത്രാപ്പോലീത്തായുടെ 115-ാം ഓർമ്മ. (കോട്ടയം പഴയ സെമിനാരി).
12. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 3-ാം ഓർമ്മ. (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന).
14. പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച. (നിറം 7)
15. മാർ കുറിയാക്കോസ് സഹദായുടെയും, മാതാവ് മർത്ത് യൂലിത്തിയുടെയും, നിഖ്യായിലെ മാർ അബഹായിയുടെയും ഓർമ്മ
20. മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
21. പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായറാഴ്ച. (നിറം 8)
22 മറിയം മഗ്ദലെത്തായുടെ ഓർമ്മ
23. ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 25-ാം ഓർമ്മ. (റാന്നി ഹോളി ട്രിനിറ്റി ആശ്രമം).
25. കുപ്രോസിലെ മാർ എപ്പിഫാനിയോസിന്റെ ഓർമ്മ
27 മാർ ശെമവൂൻ ദെസ്തുനോയോയുടെ ഓർമ്മ.
28. പെന്തിക്കോസ്തിക്കുശേഷം പത്താം ഞായറാഴ്ച. (നിറം 1)
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 738-ാം ഓർമ്മ

(ഓതറ സെന്റ് ജോർജ്ജ് ദയറാ)
25. വാങ്ങിപ്പുപെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച. (നിറം 5)
29 മാർ യോഹന്നാൻ മാംദാനായുടെ ശിരഃഛേദനത്തിന്റെ ഓർമ്മ.
31. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 44-ാം ഓർമ്മ. (പാമ്പാടി മാർ കുറിയാക്കോസ് ദയറാ)

## ഈലൂൽ – സെപ്റ്റംബർ

1. വാങ്ങിപ്പുപെരുന്നാളിനുശേഷം മൂന്നാം ഞായറാഴ്ച. (നിറം 6)
2 യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 150-ാം ഓർമ്മ. (മുളന്തുരുത്തിപള്ളി)
8. വാങ്ങിപ്പുപെരുന്നാളിനുശേഷം നാലാം ഞായറാഴ്ച. (നിറം 7)
X വി. ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ
9. വി. ദൈവമാതാവിന്റെ മാതാപിതാക്കളായ യൂയാക്കീമിന്റെയും, ഹന്നായുടെയും ഓർമ്മ
14 സ്ലീബാ പെരുന്നാൾ. (നിറം 8)
15. സ്ലീബാപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച. (നിറം 1)
മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 112-ാം വാർഷികം.
22. സ്ലീബാപ്പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച. (നിറം 2)
23. വാഴ്ത്തപ്പെട്ട അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 101-ാം ഓർമ്മ (പഞ്ചിം സെന്റ് മേരീസ് പള്ളി ഗോവ)
24 പേർഷ്യക്കാരനായ മാർ ദിമത്തിന്റെ ഓർമ്മ
25 അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 130-ാം ഓർമ്മ.
28 ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 27-ാം ഓർമ്മ (ആലുവാ തൃക്കുന്നത്ത് സെമിനാരി).
29. സ്ലീബാപ്പെരുന്നാളിനുശേഷം മൂന്നാം ഞായറാഴ്ച. (നിറം 3)

## തെശ്രിൻക്ദീം – ഒക്ടോബർ

1. അറിയിപ്പുകാരനായ മാർ ആദായി ശ്ലീഹായുടെയും, മാർ അബഹായി സഹദായുടെയും, മാർ മൽക്കെയുടെയും ഓർമ്മ.
2. കരവട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 136-ാം ഓർമ്മ. (കടുംഗമംഗലം പള്ളി)
3. വി. ബസ്സേലിയോസ് യൽദോ കാതോലിക്കാ ബാവായുടെ 339-ാം ഓർമ്മ (കോതമംഗലം ചെറിയ പള്ളി)
6. സ്ലീബാപ്പെരുന്നാളിനുശേഷം നാലാം ഞായറാഴ്ച. (നിറം 4)
വൈദിക സെമിനാരി ദിനം.
7. മാർ സർഗീസ്, മാർ ബാക്കോസ് എന്നീ സഹദേന്മാരുടെ ഓർമ്മ.
12. ചേപ്പാട് ഫീലിപ്പോസ് മാർ ദീവന്നാസിയോസ് IV മെത്രാപ്പോലീത്തായുടെ 169-ാം ഓർമ്മ. (ചേപ്പാട് പള്ളി)
യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ 44-ാം ഓർമ്മ. (പെരുനാട് ബഥനി ആശ്രമം)
13. സ്ലീബാപ്പെരുന്നാളിനുശേഷം അഞ്ചാം ഞായറാഴ്ച. (നിറം 5)
14 അലക്സന്ത്രിയായിലെ മാർ അത്താനാസിയോസിന്റെ ഓർമ്മ.
15. താപസനായ മാർ ഓസിയായുടെ ഓർമ്മ.
18 ഏവൻഗേലിസ്ഥനായ മാർ ലൂക്കോസിന്റെ ഓർമ്മ

പ്പിന്റെ ഞായറാഴ്ച. (നിറം 4)
പഴയ സെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II മെത്രാപ്പോലീത്തായുടെ 208-ാം ഓർമ്മയും, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 28-ാം ഓർമ്മയും. (കോട്ടയം പഴയ സെമിനാരി).
28 മാർ യാക്കോബ് ബുർദ്ദാന, മാർ ദീവന്നാസ്യോസ് ബർസ്ളീബി ഇവരുടെ ഓർമ്മ.
29 സ്രൂഗിലെ മാർ യാക്കോബിന്റെ ഓർമ്മ
30 മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

## കാനൂൻക്ദീം – ഡിസംബർ

1. ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച. (വനിതാദിനം).
ഇരുപത്തഞ്ച് നോമ്പ് (യൽദോ നോമ്പ്) ആരംഭം. (നിറം 5)
3. തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 52-ാം ഓർമ്മ. (പത്തനാപുരം താബോർ ദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടെയും മർത്ത് യൂലിയാനായുടെയും ഓർമ്മ.
6. മൂറായുടെ എപ്പിസ്കോപ്പാ ആയ നിക്കോലാവോസ് എന്ന മാർ സോഖേയുടെ ഓർമ്മ
8. മാർ യൂഹാനോൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച (നിറം 6) - ബാലദിനം.
മദ്ധ്യസ്ഥ പ്രാർത്ഥനാ ദിനം.
പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 49-ാം ഓർമ്മ. (ദേവലോകം കാതോലിക്കേറ്റ് അരമന).
9. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ 12-ാം ഓർമ്മ. (വളയംചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളി)
10. മാർ ബഹനാം സഹദായുടെയും, സഹോദരി സാറായുടെയും, സഹസഹദേന്മാരുടെയും, മാബൂഗിലെ മാർ ഫീലക്സീനോസിന്റെയും ഓർമ്മ.
13 ദാനിയേൽ മാർ ഫീലക്സിനോസ് മെത്രാപ്പോലീത്തായുടെ 34-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
15 മാർ യൗസേപ്പിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച. (നിറം 7)
17 പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 98-ാം ഓർമ്മ. (വാകത്താനം വള്ളിക്കാട്ടു ദയറാ).
18. വി. മാർത്തോമ്മാ ശ്ലീഹാ കുന്തമേറ്റതിന്റെ ഓർമ്മ.
20 മാർ ഇഗ്നാത്തിയോസ് നൂറോനോയുടെ ഓർമ്മ.
21. വി. മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ.
22. ജനനപ്പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച (നിറം 8) (വംശാവലി ഞായറാഴ്ച).
25 യൽദോ പെരുന്നാൾ (കർത്താവിന്റെ ജനനപ്പെരുന്നാൾ)-ക്രിസ്തുമസ് (നിറം 1)
ഇരുപത്തഞ്ച് നോമ്പ് (യൽദോ നോമ്പ്) വീടൽ.
26 X വി. ദൈവമാതാവിന്റെ പുകഴ്ച പെരുന്നാൾ. (നിറം 1)
യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ 38-ാം ഓർമ്മ. (കൊരട്ടി സീയോൻ സെമിനാരി).
27 ശിശുവധ പെരുന്നാൾ. (ശിശുസഹദേന്മാരുടെ ഓർമ്മ)
29. ജനനപ്പെരുന്നാളിന് ശേഷം ഒന്നാം ഞായറാഴ്ച.
(നിറം 1)




# സഹായ ഹസ്തം നൽകുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ഡൽഹി ഭദ്രാസനത്തിൽപെട്ട ഒരു കത്തീഡ്രൽ ദേവാലയത്തിന്റെ സൺഡേ സ്കൂൾ പ്രസ്ഥാനം പ്രവർത്തനം ആരംഭിച്ചിട്ട് 50 വർഷം പിന്നിട്ടിരിക്കുകയാണ്. പ്രസ്തുത പ്രസ്ഥാനത്തിന്റെ ഒരു വർഷം നീണ്ടു നിൽക്കുന്ന സുവർണ ജൂബിലിയുടെ ഭാഗമായി, താഴെ പറയുന്ന വിഭാഗത്തിൽപ്പെട്ട , ഇരുപത് വയസിനു താഴെ ഉള്ള നിർധനരും നിരാലംബരുമായ 50 കുട്ടികളുടെ ചികിത്സക്കും വിദ്യാഭ്യാസത്തിനും ധനസഹായം നൽകുന്നതാണ്.

a) Medical aid for Heart Treatment.
b) Medical aid for Hearing Impairment.
c) Medical aid for eye treatment and
d) Financial assistance for educational purpose

സഹായം ലഭിക്കാൻ ആഗ്രഹിക്കുന്നവർ വിശദ വിവരങ്ങൾ അടങ്ങിയ അപേക്ഷ ഇടവക വികാരിയെക്കൊണ്ടോ, ദേശത്ത് പട്ടക്കാരെക്കൊണ്ടോ സാക്ഷ്യപ്പെടുത്തി താഴെക്കാണുന്ന ഇമെയിൽ ഐഡിയിൽ അയക്കേണ്ടതാണ്.

Email ID: dss.rahme@gmail.com

# പൗലോസ് യറുശലേമിൽ തടങ്കലിലാകുന്നു

(അപ്പോ. പ്ര. 21:1 36)




പൗലോസിന്റെ ജീവിതത്തിലെ ഭീകരമായ ദിനങ്ങളെപ്പറ്റിയാണ് അപ്പോസ്തോല പ്രവർത്തികളിലെ അടുത്ത അധ്യായങ്ങൾ നമ്മെ പഠിപ്പിയ്ക്കുന്നത്. മെലീത്താ ദ്വീപിൽ നിന്നും യാത്ര പുറപ്പെട്ട പൗലോസ് സുദീർഘമായ കപ്പൽ യാത്രയിൽ കോസ്, റോഡോസ്, പത്താരാ എന്നീ സ്ഥലങ്ങളിലൂടെ യാത്ര ചെയ്തശേഷം ഒരു ഫൊയ്നീക്യൻ കപ്പലിൽ യാത്ര തുടർന്നു. കുപ്രൊസ് ദ്വീപു ചുറ്റിയുള്ള യാത്രയിൽ സിറിയാ പ്രവിശ്യയിൽ സോർ തുറമുഖത്തുവന്ന അദ്ദേഹത്തോട് അവിടെയുള്ള സ്നേഹിതർ അദ്ദേഹം ഇപ്പോൾ യറുശലേമിലേക്കു പോകുന്നത് അപകടമാണെന്നുള്ള മുന്നറിയിപ്പു നൽകി.

**പൗലോസ് സുവിശേഷകനായ ഫിലിപ്പോസിന്റെ ഭവനത്തിൽ (21:5-14)**

സോറിലുള്ള തന്റെ സ്നേഹിതരോട് വിടപറഞ്ഞശേഷം പൗലോസ് ധൈര്യപൂർവ്വം യറുശലേമിലെക്കുള്ള യാത്ര തുടർന്നു. കടൽത്തീരത്തു മുട്ടുകുത്തി പ്രാർത്ഥിച്ച് തുടങ്ങിയ യാത്രയിൽ പൗലോസും കൂട്ടരും ആവൂനഗരത്തിൽ (ടോളമയിസ്) ഒരു ദിവസം താമസിച്ച ശേഷം കൈസറിയായിൽ എത്തി. ആദിമസഭയിലെ ശെമ്മാശന്മാരിൽ ഒരുവനായിരുന്ന ഫിലിപ്പോസിന്റെ ഭവനത്തിൽ താമസിച്ചു. ഇദ്ദേഹത്തിന് പ്രവചനവരമുണ്ടായിരുന്ന നാലു പെൺമക്കളുമുണ്ടായിരുന്നു. യഹൂദക്രൈസ്തവരിലെ നല്ല ഒരു വിശ്വാസസമൂഹം ഫിലിപ്പോസിന്റെയും പെൺമക്കളുടെയും പ്രവർത്തഫലമായി ഉണ്ടായിരുന്നു. ഐത്യോപ്യക്കാരനായ ഷണ്ഡന് ഫിലിപ്പോസ് ദൈവവചനം പൊരുൾ തിരിച്ച് നൽകുന്നത് നാം എട്ടാം അധ്യായത്തിൽ വായിക്കുന്നതാണല്ലോ. ഫീലിപ്പോസിന്റെ ഭവനത്തിൽ ധാരാളം ദിവസങ്ങൾ ചിലവഴിച്ച പൗലോസിന്റെയടുക്കൽ അഗാബസ് എന്ന ഒരു പ്രവാചകൻ വന്നത് രസകരമായ ഒരു സംഭവമായിരുന്നു. ഈ മനുഷ്യൻ പൗലോസിന്റെ അരക്കെട്ട് വാങ്ങി തന്റെ തന്നെ കയ്യും കാലും ബന്ധിച്ചിട്ട് പൗലോസ് യറുശലേമിൽ പോയാൽ ഇതേ അവസ്ഥ അദ്ദേഹത്തിനുണ്ടാകും എന്ന് പ്രവചിച്ചു. റോമൻ പടയാളികൾ പൗലോസിനെ അറസ്റ്റുചെയ്യുകയും നിഗ്രഹിയ്ക്കുകയും ചെയ്യുമെന്നും കേട്ടിട്ട് പൗലോസിന്റെ വാദം "ദൈവ നിശ്ചയം നടക്കട്ടെ" എന്നുമാത്രമായിരുന്നു. തനിയ്ക്കു വരുവാൻ പോകുന്ന ബുദ്ധിമുട്ടുകളെ സംബന്ധിച്ച് മക്കദോന്യയിൽ വച്ചും (20:22-23), സോറിൽ വച്ചും (21:4) ഇപ്പോൾ കൈസര്യായിൽ വച്ചും (21:11) മുന്നറിയിപ്പുകൾ ലഭിച്ചിട്ടും പൗലോസ് എന്തിനെയും നേരിടുവാനുള്ള ധൈര്യത്തോടെ മുന്നോട്ടു നീങ്ങി.

**പൗലോസ് യറുശലേമിൽ (21:15-22):** ക്രിസ്തുവർഷം 57 ൽ ആയിരിക്കണം പൗലോസ് യറുശലേമിൽ എത്തിച്ചേർന്നത്. കുപ്രൊസ് ദ്വീപുകാരനായ മ്നാസണിന്റെ ഭവനത്തിൽ അല്പ സമയം ചിലവഴിച്ചശേഷം പൗലോസ് യറുശലേമിൽ എത്തി കർത്താവിന്റെ സഹോദരനായ യാക്കോബിന്റെയും മറ്റു മൂപ്പന്മാരുടെയും അടുക്കൽ ചെന്ന് തന്റെ രണ്ടാം മിഷനറി യാത്രയുടെ (യറുശലേം സമ്മേളനാനന്തരമുള്ള പ്രവർത്തനങ്ങൾ) രത്നച്ചുരുക്കം ബോധ്യപ്പെടുത്തി. കേട്ടവർ ദൈവത്തെ മഹത്വപ്പെടുത്തിയെങ്കിലും പൗലോസിനെപ്പറ്റി യറുശലേമിലെ തീവ്രവാദികളായിരുന്നവരുടെ നീരസം അവർ മറച്ചുവച്ചില്ല. യവനക്രൈസ്തവരോട് അദ്ദേഹം മോശയുടെ ന്യായപ്രമാണത്തെ ധിക്കരിച്ച് സംസാരിക്കുന്നുവെന്നും പരിഛേദനയാവശ്യമില്ലായെന്നു പഠിപ്പിയ്ക്കുന്നുവെന്നുമായിരുന്നു പ്രധാന ആരോപണങ്ങൾ. വാസ്തവത്തിൽ യഹൂദക്രിസ്ത്യാനികൾ അവരുടെ പാരമ്പര്യങ്ങൾ അനുഷ്ഠിക്കുന്നതിൽ പൗലോസ് എതിർപ്പ് രേഖപ്പെടുത്തിയിരുന്നില്ലായെന്നതും (റോമ. 14:4-6) അവരുടെ മതാചാരപ്രകാരം അദ്ദേഹം നാസീർ വൃതമനുഷ്ഠിച്ചതുമെല്ലാം (അപ്പോ. പ്ര. 18:18-21) ഏവർക്കും അറിവുള്ള സംഗതികളായിരുന്നു. അതുകൊണ്ട് യറുശലേം നേതാക്കൾ കാര്യങ്ങളുടെ ഗൗരവം കുറയ്ക്കുന്നതിനായി ഒരു പോംവഴി പറഞ്ഞുകൊടുത്തു. അവരുടെയിടയിൽ തലമുണ്ഡനം ചെയ്ത് ചില വൃതങ്ങൾ അനുഷ്ഠിച്ച നാലു പുരുഷന്മാർ ഉണ്ടായിരുന്നു. അവരോടൊപ്പം പൗലോസും കൂട്ടരും ശുദ്ധീകരണ പ്രക്രിയ നടത്തി യറുശലേം ദേവാലയം സന്ദർശിയ്ക്കുവാൻ ഉള്ള ഉപദേശമാണ് പൗലോസിന് ലഭിച്ചത്. മാത്രവുമല്ല, യവന ക്രൈസ്തവർക്ക് യറുശലേം നേതൃത്വം ഒരു കത്തുമയച്ചു. യറുശലേം സമ്മേളനത്തിന്റെ തീരുമാനത്തിൽ പറയുന്നപ്രകാരം വിഗ്രഹാരാധനയെ ഉപേക്ഷിയ്ക്കുവാനും, പരസംഗം നിർത്തലാക്കുവാനും, താനേ ചത്ത മൃഗങ്ങളുടെ മാംസം ഭക്ഷിയ്ക്കാതിരിക്കുവാനുമുള്ള ഉപദേശങ്ങളാണ് കത്തിൽ ഉണ്ടായിരുന്നത് (അപ്പോ. പ്ര. 15:29). പൗലോസ് ഇക്കാര്യങ്ങളോടൊക്കെ യോജിച്ചു പ്രവർത്തിച്ച ശേഷം യറുശലേം ദേവാലയം സന്ദർശിച്ചു.

**പൗലോസിന്റെ അറസ്റ്റ് (അപ്പോ. പ്ര. 21:27-36):** ശുദ്ധീകരണത്തിന്റെ ഏഴു നാളുകൾ പിന്നിട്ടശേഷം യറുശലേമിലെ തീഷ്ണവാന്മാരായ ആളുകൾ ജനത്തെ ഇളക്കിവിട്ട് വലിയ പ്രശ്നങ്ങൾ സൃഷ്ടിച്ചു. പൗലോസ് ന്യായപ്രമാണത്തിനെതിരായി പ്രസംഗിയ്ക്കുന്നുവെന്നും, ഇപ്പോൾ ഗ്രീക്കുകാരെ ദേവാലയത്തിൽ പ്രവേശിപ്പിച്ചുവെന്നും കേട്ട ജനം ഇളകി. പട്ടണം മുഴുവൻ വ്യാപിച്ച ബഹളത്തിൽ പൗലോസിനെ ജനങ്ങൾ കൈയ്യേറ്റം ചെയ്തു; നിലത്തിഴച്ച് വലിച്ച് ദേവാലയത്തിനു പുറത്താക്കി കതകും അടച്ചു. ജനം അദ്ദേഹത്തെ വധിയ്ക്കുമെന്ന് ഉറപ്പായ സാഹചര്യത്തിൽ സഹസ്രാധിപൻ പട്ടാളത്തെ അയച്ച് രംഗം ശാന്തമാക്കി. പാളയത്തിലേക്ക് അദ്ദേഹത്തെ കൊണ്ടുപോകുവാൻ തന്നെ പട്ടാളത്തിനു പ്രയാസമായി. ജനങ്ങളുടെ ബഹളം മൂലം അവർ അദ്ദേഹത്തെ തലയിൽ ചുമന്നു രക്ഷിച്ചു. "അവനെ ഇല്ലാതാക്കുക" എന്നതായിരുന്നു ജനത്തിന്റെ ആക്രോശം. യേശുക്രിസ്തുവിനെ വധിയ്ക്കുവാൻ കൂടിയ ജനക്കൂട്ടത്തിന്റെ തരത്തിലാണ് യറുശലേം നിവാസികൾ പ്രവർത്തിച്ചത്.

ഇസ്രയേൽ-പാലസ്തീൻ വിഷയം ഇന്ന് ലോകത്തിലെ വലിയ പ്രതിസന്ധിയായി തീർന്നിരിക്കുകയാണ്. ഈ യുദ്ധത്തിൽ അനേകം ആളുകൾ മരണപ്പെടുകയും അംഗവിഹീനരായി തീരുന്നു. അന്താരാഷ്ട്ര സമിതികൾ പോലും ഇടപെട്ടിട്ടും പരിഹാരം കാണുന്നില്ല. ഈ പ്രതിസന്ധി മതപരമായ പ്രശ്നങ്ങളെക്കാൾ രാഷ്ട്രീയമായും ദേശീയതയുമായി ബന്ധപ്പെട്ടാണ്. പഴയ ആട്ടോമെൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന ഈ പ്രദേശങ്ങളിലെ പ്രധാന ശ്രദ്ധാകേന്ദ്രമായിരുന്നു ജറുശലേം. പഴയ കാലം മുതൽ തന്നെ ജറുശലേമിനായുള്ള ആഗ്രഹം അറബ് ലോകം വച്ചു പുലർത്തുന്നതിന്റെ പ്രതിഫലനമായിരുന്നു കുരിശു യുദ്ധങ്ങൾ. പിന്നീട് യഹൂദഭക്തന്മാർ പല സ്ഥലങ്ങളിലേക്ക് കുടിയേറി. എന്നാൽ 1948 ൽ ഇസ്രായേൽ രാജ്യം രൂപീകരിച്ചതോടെ



# ഇസ്രയേൽ-പാലസ്തീൻ യുദ്ധം : ചരിത്രവും സ്വാധീനവും

ഈ പ്രദേശങ്ങൾ തമ്മിലുള്ള കിടമത്സരത്തിന് കളമൊരുക്കി. ഇസ്രയേൽ പാലസ്തീൻ വിഷയത്തിന്റെ ചരിത്രപരമായ ഒരവലോകനം എന്നതാണ് ഈ കുറിപ്പിന്റെ ആധാരം.

**ചരിത്രവഴി:-** യഹൂദ സമൂഹം ഒരു ദേശിയതയാണ്. 1898-ൽ തിയഡോർ ഹേഴ്സൽ യഹൂദ സമൂഹത്തെ ഒന്നിപ്പിക്കുവാൻ 'സയണിസ്റ്റ്' പ്രസ്ഥാനം ആരംഭിച്ചു. ഈ ചിന്തയുടെ അടിസ്ഥാനത്തിൽ പല യഹൂദന്മാരും മടങ്ങിവരാൻ തുടങ്ങി. 1878-ലെ കണക്കു പ്രകാരം 80% മുസ്ലീങ്ങളും 10% ക്രിസ്ത്യരും 3% യഹൂദരും ഉൾക്കൊള്ളുന്നതായിരുന്നു ജറുശലേം. ഒന്നാം ലോകമഹായുദ്ധസമയത്ത് ആട്ടോമൻ സാമ്രാജ്യത്തിന്റെ എതിർകക്ഷികളായിരുന്നു അമേരിക്കയും ബ്രിട്ടണും. ആട്ടോമൻ സാമ്രാജ്യത്തെ തോല്പിക്കാൻ യഹൂദ ഭക്തന്മാരുടേയും മുസ്ലീം സമൂഹത്തിന്റെയും സഹായം വേണമെന്ന് ബ്രിട്ടൺ തിരിച്ചറിഞ്ഞു. അതിനവർ ചില ശ്രമങ്ങൾ നടത്തി.യഹൂദന് മാത്രമായി 'ബാൾഫോർ' സന്ധി ഉണ്ടാക്കി. അതിൻ പ്രകാരം ഒന്നാം ലോകമഹായുദ്ധത്തിൽ  സഹായിക്കാമെങ്കിൽ പാലസ്തീനിൽ ഒരു യഹൂദരാഷ്ട്രം നിർമ്മിക്കാൻ സഹായിക്കാമെന്ന് ബ്രിട്ടൺ സമ്മതിച്ചു. അതേ സമയം മെക്കയിൽ ഹുസൈനമായി സന്ധിയിലെത്തി. അവരോട് പറഞ്ഞത് ബ്രിട്ടൺ പറഞ്ഞത് 'ഒന്നാം ലോകമഹായുദ്ധത്തിൽ ആട്ടോമെൻ സാമ്രാജ്യത്തെ തോല്പിക്കാൻ സഹായിച്ചാൽ അവർക്കും പാലസ്തീനിൽ ഒരു രാജ്യം സ്ഥാപിക്കാൻ സഹായിക്കാം. ഫ്രഞ്ച് കാരോടും യുദ്ധത്തിൽ കൂടെ നിന്നാൽ ഈ പ്രദേശത്ത് പ്രത്യേകിച്ച് അറേബ്യൻ പെനിൻസുല പ്രദേശങ്ങൾ പകുതി നൽകാം എന്ന് ബ്രിട്ടൺ സമ്മതിച്ചു.

ഇതൊരു ചതിയായിരുന്നു. ഒന്നാം ലോകമഹായുദ്ധത്തിന് ശേഷം ബ്രിട്ടൺ പാലസ്തീനിൽ പ്രദേശങ്ങൾ തങ്ങളുടെ കോളനി ആക്കുകയാണ് ചെയ്തത്. ഭിന്നിപ്പിച്ചുഭരിക്കുക എന്ന ബ്രിട്ടന്റെ നിർദ്ദേശ പ്രകാരം ക്രിസ്ത്യൻസിനും മുസ്ലീമിനും പ്രത്യേകം പ്രത്യേകം ഭരണം ചിലയിടത്ത് അനുവദിച്ചു. അതേ സമയം ബാൾഫെർ പ്രഖ്യാപനത്തിന്റെ വെളിച്ചത്തിൽ പല യഹൂദന്മാരേയും ഈ പ്രദേശത്ത് കുടിയേറി പാർക്കാൻ അനുവദിക്കുകയും ചെയ്തു എന്നാൽ ഇതിനെ അറബ് ജനസംഖ്യ ഇഷ്ടപ്പെട്ടിരുന്നില്ല. ഇതിനെതിരെ പാലസ്തിൻ മുസ്ലീം വിഭാഗം ശക്തമായി പ്രതികരിച്ചു. പക്ഷേ യഹൂദ സഹായത്തോടെ ഈ മുസ്ലീം ലഹളയെ ബ്രിട്ടൺ അടിച്ചമർത്തി. ഇതോടുകൂടി ഒരു ശത്രുതാ മനോഭാവം മുസ്ലീം-യഹൂദ സമൂഹം തമ്മിൽ ഉണ്ടാകുവാൻ ഇടയാക്കി. പത്തു വർഷത്തിനുള്ളിൽ ഒരു അറബ്-യഹൂദ രാഷ്ട്രം സ്ഥാപിക്കാം എന്ന് ബ്രിട്ടൺ പറഞ്ഞു. ഇതിനെ യഹൂദന്മാരും അറബികളും എതിർത്തു. ഒരു ഏകീകൃത രാഷ്ട്രം എന്നതിന് പകരം രണ്ടു വ്യത്യസ്തമായ രാജ്യം മതി എന്നവർ ആവശ്യപ്പെട്ടു. ഈ സമയത്താണ് ജർമ്മനിയിൽ കൂട്ടക്കൊല (Holocaust) ഹിറ്റ്ലർ യഹൂദർക്കെതിരെ നടപ്പിലാക്കിയത്. യഹൂദർക്ക് പാലായനം ചെയ്ത് കുടിയേറി പാർക്കാൻ പറ്റിയ സ്ഥലം ഈ പലസ്തീൻ പ്രദേശമായിരുന്നു. തുടർന്ന് യഹൂദരുടെ കുടിയേറ്റം



ഈ പ്രദേശത്ത് നിർബാധം തുടർന്നു.

രണ്ടാം ലോകമഹായുദ്ധം നടന്നതിന് ശേഷം ബ്രിട്ടീഷുകാർക്ക് ഈ കോളനി കൈവശം വയ്ക്കുമ്പോൾ പ്രയാസമാണെന്ന് തിരിച്ചറിഞ്ഞിട്ട് അവർ ഐക്യരാഷ്ട്ര സംഘടനയെ സമീപിച്ച് ഈ പ്രദേശത്ത് സമാധാനം ഉണ്ടാക്കാൻ വേണ്ട നടപടി വേണമെന്ന് ആവശ്യപ്പെട്ടു. ഐക്യരാഷ്ട്ര സംഘടന മുന്നോട്ടുവച്ച നിർദ്ദേശം മുഴുവൻ പാലസ്തീൻ പ്രദേശങ്ങളേയും രണ്ടായി തിരിച്ച്, തുല്യമായി തിരിച്ച് ഒരു ഭാഗം യഹൂദർക്കുള്ള പ്രദേശമായും മറ്റേഭാഗം അറബ് പ്രദേശമായും മാറ്റാം എന്നായിരുന്നു. പാലസ്തീന് നല്കുവാൻ ഉദ്ദേശിച്ച പ്രദേശങ്ങൾ ചിതറിക്കിടക്കുന്ന പ്രദേശങ്ങളായിരുന്നു (വെസ്റ്റ് ബാങ്ക്, ഗാല പ്രദേശം മുതലായവ). യറുശലേമിനെ ഒരു അന്തർദേശീയ ഭാഗമാക്കി മാറ്റുക എന്നതായിരുന്നു ഐക്യരാഷ്ട്ര സമിതിയുടെ നിർദ്ദേശം.

യഹൂദർ ഈ നിർദ്ദേശം അംഗീകരിക്കുകയും 1964-ൽ ഇസ്രായേൽ എന്ന യൂദ രാഷ്ട്രം നിലവിൽ വരികയും ചെയ്തു. എന്നാൽ ഇത് അറബ് ലോകത്തിന് അംഗീകരിക്കുവാൻ കഴിയുമായിരുന്നില്ല. ഈ സമയത്ത് സ്വതന്ത്ര്യം പ്രാപിച്ച അറബ് രാജ്യങ്ങൾ ചേർന്ന് അറബ് ലീഗിന് രൂപം നൽകുകുയം ഇസ്രയേലിനെതിരായി യുദ്ധം പ്രഖ്യാപിക്കുകയും ചെയ്തു. ഈ യുദ്ധത്തിൽ ഇസ്രായേൽ ജയിച്ചു. കൂടെ മറ്റു ചില പ്രദേശങ്ങളും അവരുടെ ഭാഗമാക്കി രാജ്യ വിസ്തൃതി വർദ്ധിപ്പിച്ചു. ഇതോടുകൂടി അറബ്-ഇസ്രയേൽ പ്രതിസന്ധി കാലാകാലങ്ങളായി തുടരുന്ന പ്രശ്നമായി വളർന്നു. 1967-ൽ രണ്ടാമത്തെ യുദ്ധത്തിലേക്ക് വഴി തെളിച്ചു. ഈ ആറു ദിവസ യുദ്ധത്തിൽ (six days war) ഇസ്രായേൽ തന്നെ വിജയിക്കുകയും ചെയ്തു. അവർ ഈജിപ്തിലെ സീനായ് പെനിൻസുല പിടിച്ചെടുത്തെങ്കിലും ഐക്യരാഷ്ട്ര സഭയുടെ ഇടപെടൽ മൂലം പിടിച്ചടക്കിയ പ്രദേശം വിട്ടുകൊടുക്കുകയും ചെയ്തു. ഈ സമാധാന സന്ധിമൂലം അറബ് രാഷ്ട്രങ്ങൾ ഇസ്രായേലിനോട് ചേർന്ന് പ്രവർത്തിക്കുകയും കുറച്ചു നാളത്തേക്കെങ്കിലും അറബ് ഇസ്രയേൽ പ്രതിസന്ധി അവസാനിക്കുകയും ചെയ്തു.

എന്നാൽ ഇതേസമയം പലസ്തിൻ പ്രദേശത്തുള്ളവരുടെ ഒരുവശ്യവും ഇതുവരെ അംഗീകരിക്കപ്പെട്ടിരുന്നില്ല. അങ്ങനെ അറബ് ഇസ്രയേൽ യുദ്ധത്തിന് പകരം അറബ്-പാലസ്തീൻ പ്രതിസന്ധി ഉടലെടുക്കുകയും ചെയ്തു. ഇവിടെ പാലസ്തീൻകാരുടെ മതപരമായ പ്രശ്നമല്ല മറിച്ച് കാലാകാലങ്ങളായി ജീവിച്ചിരുന്ന പാലസ്തീൻ ജനതയ്ക്ക് അവരുടേതായ ഒരു രാഷ്ട്രം വേണമെന്ന് അവൻ ആഗ്രഹിച്ചു. അവരുടെ ആദ്യ ആവശ്യം യഹൂദന്മാരെ എല്ലാവരേയും പുറത്താക്കി ആ മുഴുവൻ പ്രദേശങ്ങളും പാലസ്തീൻ രാഷ്ട്രം ആക്കണമെന്നായിരുന്നു. 1960-ൽ പാലസ്തീൻ ലിബറേഷൻ മൂവ്മെന്റ് (PLO) എന്ന സംഘടന യാസർ അറാഫത്തിന്റെ നേതൃത്വത്തിൽ രൂപം കൊള്ളുന്നു. പാലസ്തിനിൽ ഉള്ള എല്ലാ മതത്തിൽ പെട്ടവരും രൂപം നല്കിയ സംഘടന പൂർണ്ണ പാലസ്തിനായി വാദിച്ചു. എന്നാൽ പില്ക്കാലത്ത് കുറച്ച് മയപ്പെട്ട് ഈ മൂവ്മെന്റ് ഐക്യരാഷ്ട്രസഭ പറഞ്ഞ പ്രദേശം മാത്രം ഞങ്ങൾക്ക് പാലസ്തീനായി തന്നാൽ മതിയെന്ന് നിലപാട് സ്വീകരിക്കുയും ചെയ്തു.

ഈ സമയത്ത് ചില തീവ്രമായ ചില പ്രവർത്തനങ്ങൾ ഇസ്രയേലിൽ ആരംഭിച്ചു. പാലസ്തീനായി മറ്റി വച്ച വെസ്റ്റ് ബാങ്കിൽ യഹൂദന്മാർ കൂടി ചേരുന്നു. കാരണമായി അവർ പറയുന്നത്. മതപരമായ കാരണങ്ങളാലും രാഷ്ട്രീയ പരമായ കാരണങ്ങളാലും ചിലവുകുറഞ്ഞ ഹൗസിംഗ് പദ്ധതികൾ ഇസ്രയേൽക്കാർക്ക് അവിടെ സാധ്യമായതും ആയിരുന്നു. തുടർന്ന് ആ പ്രദേശങ്ങൾക്ക് സുരക്ഷയ്ക്കായി ഇസ്രയേൽ പോലീസിനേയും, സൈന്യത്തേയും നിയോഗിച്ചു. ഇത് പാലസ്തിനുമായി ഉള്ളഏറ്റുമുട്ടലിന് വഴിതെളിച്ചു.

ഇതിന് ബദലായി പാലസ്തീൻകാർ ചേർന്ന് 1980-ൽ 'ഇൻധിഫദ് (Indiffada shaking of palastine)' ഇത് രൂപം നല്കുകയുണ്ടായി. സമാധാന പരമായി എതിർപ്പ് പ്രകടിപ്പിക്കുക എന്ന രീതിയിൽ ആരംഭിച്ച പ്രസ്ഥാനം പിന്നീട് ഒരു അക്രമണ സ്വഭാവമുള്ളതായി മാറി. ഇതോടൊപ്പം തന്നെ സൈന്യശക്തിയായി പ്രവർത്തിക്കുന്ന ഹമാസ് എന്ന സംഘടന ഗാസയിൽ 1987-ൽ രൂപം കൊള്ളുന്നു. അഹമ്മദ് യാസിൽ എന്ന നേതാവിന്റെ നേതൃത്വത്തിൽ ആരംഭിക്കുന്ന ഈ ഹമാസ് എന്ന സംഘടന ഈജിപ്തിലെ ബ്രദർ ഗുഡ് (Brotherhood) നോട് ചേർന്ന് രൂപം കൊണ്ടതാണ്. ഒരു രാഷ്ട്രീയ-സാമുദായിക സംഘടനയായി മൂലം കൊണ്ട ഈ സംഘടനയ്ക്ക് രണ്ട് പ്രധാന ആശയങ്ങൾ മുന്നോട്ടു വച്ചു. Palastine Nationalism & Political Islam.

തീവ്ര നിലപാടുള്ള ഹമാസ് രണ്ടു ചിന്തകൾ മുന്നോട്ടു വച്ചു. ഒന്നാമതായി അവർ ഒരു കാരണവശാലും ഇസ്രയേൽ എന്ന രാജ്യത്തെ അംഗീകരിക്കുകയില്ല. രണ്ടാമതായി ഇസ്രയേലിന്റെ കയ്യിലുള്ള മുഴുവൻ പ്രദേശങ്ങളും തിരിച്ചു പിടിച്ച് പാലസ്തീനി ന്റെ ഭാഗമാക്കുക. ഇതിനുവേണ്ടി അവർ പല അക്രമങ്ങളും അഴിച്ചു വിടുകയും ചെയ്തു. ഈ പ്രശ്നം വഷളാകുന്നത് കണ്ട് അന്താരാഷ്ട്രതലത്തിൽ ഇടപെടലുകൾ ഉണ്ടാകുന്നു. അങ്ങനെയാണ് 1993 സെപ്തംബർ 13-ന് അമേരിക്കയുടെ നേതൃത്വത്തിൽ ഇസ്രയേലും പാലസ്തിൻ ലിബറേഷൻ ഓർഗനൈസേഷനും ചേർന്ന് ഓസ്ലോ അക്കോഡ്സ് (Oslo Accords)

എന്ന ഒരു സമഗ്ര സന്ധി ഉണ്ടാക്കുന്നത്. ഇതിൽ പറയുന്നത് രണ്ടു രാജ്യങ്ങളും പണ്ട് ഐക്യരാഷ്ട്രസഭ പറഞ്ഞതുപോലെ തങ്ങളുടെ വ്യക്തിത്വം കാത്തു പരിപാലിച്ച് പോയാൽ രണ്ടു രാഷ്ട്രം ഉണ്ടാക്കാം എന്നതായിരുന്നു. എന്നാൽ ആ ഭാഗത്തുള്ള extreem organisation. ഈ സന്ധി അംഗീകരിക്കുവാൻ തയ്യാറായില്ലായിരുന്നു. വിഭജനമില്ലാത്ത ഒരു രാഷ്ട്രത്തിനായി രണ്ടു കൂട്ടരും അവകാശമുന്നയിച്ചതോടെ ഈ സന്ധിയുടെ ഫലം കാണാതെ വീണ്ടും അക്രമമാർഗത്തിലൂടെ രണ്ടു ഭാഗവും മുന്നേറുകയാണുണ്ടായത്.

പിന്നീട് പല അന്തർദേശീയ മൂവ്മെന്റുകളും ഉണ്ടായെങ്കിലും അതൊന്നും ഫലം കണ്ടില്ല. 2000– 2005 കാലഘട്ടത്തിൽ വീണ്ടും ഇൻഡിഫദ ശക്തമാകുകയും വീണ്ടും പാലസ്തീൻ ഇസ്രയേൽ പ്രശ്നത്തിന് ആക്കം കൂടുകയും ചെയ്തു. മുളച്ചുവന്ന തീവ്രചിന്തകളുടെ വരവാണ് പിന്നീട് ഇന്നു കാണുന്ന പ്രശ്നങ്ങളിലേക്ക് വഴിതെളിച്ചത്. 2006–ൽ പാലസ്തീനിൽ നിയമസഭയിൽ 132–ൽ 74 സീറ്റ് നേടി ഹമാസ് പാലസ്തീനിൽ ഗവർണ്മെന്റ് ഉണ്ടാക്കുന്നു. ഇതോടൊപ്പം രണ്ടാമത്തെ പാർട്ടിയായ ഫത്തായും ഗവണ്മെന്റിൻ ചേർന്ന് ഇസ്മായിൽ ഹനിച്ച പാലസ്തീനിൽ അഥോറിറ്റിയുടെ പ്രധാനമന്ത്രിയാവുകയും ചെയ്തു. 2007 മുതൽ ഗനിച്ച ഗസ്സയുടേയും പ്രധാനമന്ത്രിയാകുന്നു. എന്നാൽ ഇതിനെ പാശ്ചാത്യരാജ്യങ്ങൾ അംഗീകരിക്കുവാൻ തയ്യാറായില്ല. പാശ്ചാത്യ രാജ്യങ്ങൾ ഹമാസ് അക്രമം ഉപേക്ഷിക്കണം എന്നാവശ്യപ്പെട്ടു. അക്രമം ഉപേക്ഷിച്ചില്ലെങ്കിൽ അവർ നല്കുന്ന സഹായം നിർത്തലാക്കുമെന്ന് പറയുകയും ചെയ്തു.

**ഇപ്പോഴത്തെ പ്രതിസന്ധിയുടെ കാരണങ്ങൾ :**

ഹമാസിന്റെ നിയന്ത്രണത്തിൽ പാലസ്തീൻ ആയാൽ വലിയ പ്രശ്നമുണ്ടാകും എന്നാണ് ഇസ്രയേൽ കരുതുന്നത്. 2017–ൽ രണ്ടു രാഷ്ട്ര ആശയങ്ങൾ ഹമാസ് അംഗീകരിക്കുന്നു എങ്കിലും ചില നിബന്ധനകൾ അവർ മുന്നോട്ടു വച്ചു. ഒന്നാമതായി 1967 ലെ six days യുദ്ധത്തിൽ പിടിച്ചെടുത്ത പ്രദേശങ്ങൾ ഉൾപ്പെടെ തിരികെ തന്ന് ഇസ്രയേൽ അതിനു മുൻപുള്ള അതിരുകളിലേക്ക് മടങ്ങിപ്പോകുക. രണ്ടാമതായി അതുവരെ പാലസ്തീനുണ്ടായ നാശനഷ്ടങ്ങൾക്ക് നഷ്ടപരിഹാരം ഇസ്രയേൽ നല്കണം. മൂന്നാമതായി പാലസ്തീൻ അഭയാർത്ഥികൾ മടങ്ങി വരുവാൻ അനുവദിക്കണം. പക്ഷേ ഇതൊന്നും നടപ്പിലാക്കാൻ കഴിയാത്തതിനാൽ വീണ്ടും ഇസ്രയേൽ പാലസ്തീൻ നീറി പുകഞ്ഞു കൊണ്ടിരിക്കുമ്പോഴാണ് ഇപ്പോഴത്തെ ചിലപ്രതിസന്ധികൾ ഉരുത്തിരിഞ്ഞത്.

ഒന്നാമതായി: അൽ അക്സ് മോസ്ക്കുമായുള്ള വിഷയം: യെറുശേലം നഗരം യുഹദർക്കും ക്രിസ്ത്യാനികൾക്കും മുസ്ലീംങ്ങൾക്കും വിശുദ്ധ നഗരമാണ്. യഹൂദന്മാരുടെ വിശുദ്ധ ബേദ്ലഹേം അവിടെ ഉണ്ട്. ദേവാലയ മതിൽ അവർക്ക് പവിത്രമാണ്. മുസ്ലീം മതവിഭാഗത്തിന്റെ മെക്ക, മെദിന എന്നിവയ്ക്ക് ശേഷം മൂന്നാമത്തെ വിശുദ്ധ സ്ഥലമാണ് യറുശലേം. ഇതിന്റെ നിയന്ത്രണം ഇസ്രയേൽക്കാരുടെ കൈകളിലാണ്. ഇവിടെയുള്ള പ്രദേശത്ത് ഇസ്രയേൽക്കാർ ഒരു സുനഗോഗ് പണിയാൻ പോകുന്നു എന്നു ചില വാർത്തകൾ പരക്കുന്നു. ഈ നടപടികൾക്കെതിരെ പാലസ്തീനികൾ പ്രക്ഷോഭം സംഘടിപ്പിക്കാൻ സാധ്യതയുണ്ട് എന്ന് മനസ്സിലാക്കി ഇസ്രയേൽ ഗവണ്മെന്റ് പതിനായിരം പേർക്കു കൃത്യമായി ഈ അൽ–അക് ഡാ മോസിക്കിൽ പ്രവേശനം ചുരുക്കുന്നു. ഇതിനെതിരെ ചെറിയ പ്രതിഷേധം ഉണ്ടായപ്പോൾ ഇസ്രയേൽ ഗവണ്മെന്റ് സൈനീക പോലീസ് സഹായത്തോടെ അടിച്ചമർത്താൻ ശ്രമിച്ചത് തീവ്ര ചിന്താഗതിയിലുള്ളവരെ പ്രകോപിപ്പിക്കുകയും ആയുധങ്ങൾ ഉപയോഗിക്കുകയും ചെയ്തു. ഇത് വലിയ യുദ്ധത്തിലേക്ക് നയിച്ചു.

**രണ്ടാമതായി:** പല വിദേശ രാജ്യങ്ങളും ഇസ്രയേലുമായി ശക്തമായ ബന്ധം ഉണ്ടാകുന്നത് ഹമാസ്പോലുള്ള തീവ്രനിലപാടുകാരെ പ്രകോപിപ്പിക്കുകയും ഭയപ്പെടുത്തുകയും ചെയ്തു. കാരണം പലസ്തീനുള്ള അനുകൂല ചിന്തകളെ ഇത് ഇല്ലാതാക്കുമെന്ന തോന്നൽ അവർക്കുണ്ടായി.

**മൂന്നാമതായി:** ഇസ്രയേലിന്റെ ശക്തി ക്ഷയിച്ചു എന്ന ചിന്ത ഹമാസിന്റെ ശക്തി വളർത്തുവാൻ അവരെ പ്രോത്സാഹിപ്പിച്ചു. ഇസ്രയേൽ ഗവണ്മെന്റിന്റെ ശക്തി വർദ്ധിപ്പിക്കുവാൻ ജനങ്ങളുടെ അധികാരം കുറച്ചു. തുടർന്ന് സൈന്യത്തിൽ പോലും ഇസ്രയേൽ ഗവണ്മെന്റിനെതിരെ പ്രവർത്തിക്കുന്നവർ ഉണ്ടെന്ന് ഹമാസ് തിരിച്ചറിഞ്ഞു. 1973–ൽ നടന്ന യോംകിപ്പൂർ യുദ്ധവിഷയത്തിന്റെ അൻപതാം വാർഷികം ആഘോഷിക്കുന്ന ഈ വർഷം ഇസ്രയേല്യരുടെ മേൽ ബോംബ് വർഷിപ്പിക്കുവാൻ ഹമാസ് തയ്യാറാകുന്നു. ഇതാണ് ഇപ്പോഴുള്ള യുദ്ധകാരണം. ഹമാസിന്റെ ആൾക്കാർ ഇസ്രയേലിൽ കടന്നു കയറി 1200 പേരെ കൊല്ലുകയും 240 ൽ പരം ആളുകളെ തടവുകാരായി പിടിച്ചു കൊണ്ടു പോവുകയും ചെയ്തതിനെ തുടർന്നുള്ള യുദ്ധസമാനമായ അന്തരീക്ഷമാണ് ഇപ്പോഴും തുടർന്നു പോകുന്നത്. ഹമാസിനെതിരെ ശക്തമായ പ്രതിഷേധം തീർത്ത് മുന്നേറുന്ന ഇസ്രയേൽ സൈന്യം യുദ്ധം അവസാനിപ്പിക്കുവാൻ ഇതുവരെ തയ്യാറായിട്ടില്ല.

ലോകത്തെ ഏറ്റവും സുരക്ഷിത സ്ഥലമെന്ന അറിയപ്പെട്ടിരുന്ന ഇസ്രയേലിനുണ്ടായ ഈ പരാജയം ഹമാസ് മുതലെടുക്കുകയായിരുന്നു. അതിനുള്ള തിരിച്ചടിയാണ് ഇന്നു നാം കാണുന്നത്. ചുണ്ടയ്ക്കാ കൊടുത്തിട്ട് വഴുതനങ്ങ വാങ്ങുക എന്നു പറയുന്നതുപോലെ ഹമാസ് പൊട്ടിച്ച തീപ്പൊരി ഇന്ന് ഇസ്രയേൽ വലിയൊരു തീഗോളമാക്കി തീർത്തിരിക്കുകയാണ്. അനേകം ആളുകൾ മരണപ്പെടുകയും അംഗവിഹീനരാക്കുകയും ചെയ്യുന്ന ഈ യുദ്ധം അവസാനിപ്പിക്കുവാൻ തീവ്രനിലപാടുകൾ ഉള്ളവർ മയപ്പെടുക എന്നതുമാത്രമാണ് പോംവഴി.

**ഇസ്രയേൽ–പാലസ്തീൻ യുദ്ധത്തിന്റെ സ്വാധീനങ്ങൾ**

**യിസ്രയേൽ–പാലസ്തീൻ യുദ്ധമല്ല മറിച്ച് യിസ്രായേൽ–ഹമാസ് യുദ്ധമാണ്.**

1 ഈ യുദ്ധം ഏറ്റവും കൂടുതൽ ബാധിക്കുക സാധാരണക്കാരെയാണ്. ആശുപത്രികളിലും മറ്റു ഏറിയ പങ്ക് കുട്ടികളേയും ബാധിക്കുന്നു. അയ്യായിരത്തോളം കുട്ടികളെ കൊലചെയ്യപ്പെട്ടതായണ് മാധ്യമങ്ങൾ പറയുന്നത്. അതിനൊപ്പം ആളുകൾക്കും ജീവഹാനി അനുഭവിച്ചിരിക്കുന്നു. പാലസ്തീന് ലഭിക്കേണ്ട പല സഹായങ്ങളും ഇല്ലാതായി. കൂടാതെ പലരും മരണരീതിയിലാണ്.

2. ഒന്നാം ലോക മഹയുദ്ധത്തിലും രണ്ടാം ലോക മഹായുദ്ധത്തിലും കാണുന്നതുപോലെ ഇന്ന് നാം പ്രതിസന്ധിയുടെ പേരിൽ ലോകം രണ്ടു ചേരികളായി തിരിഞ്ഞിരിക്കുന്നു. ഇസ്രയേലിനു അനുകൂലിക്കുന്ന പ്രധാന

രാജ്യങ്ങൾ അമേരിക്ക, ഫ്രാൻസ്, ബ്രിട്ടൺ, ഇറ്റലി, സ്പെയിൻ, ജർമ്മനി, ജോർജ്ജിയ, ഉക്രയിൻ തുടങ്ങിയവയും പാലസ്തീനെ അനുകൂലിക്കുന്ന രാജ്യങ്ങൾ ഇറാൻ, സിറിയ, സൗദി അറേബ്യ, കുവൈറ്റ്, ഇറാക്ക്, ഖത്തർ, ഒമാൻ തുടങ്ങിയ രാജ്യങ്ങളും ആണ്. മതപരമായ കാര്യങ്ങളെ പെരുപ്പിച്ചു കാണിക്കുന്നതിനാൽ പലരും രണ്ടു ചേരികളെ അനുകൂലിക്കുകയും ചെയ്യുന്നു. ഈ ചേരിതിരിവ് ചിലപ്പോൾ വലിയ പൊട്ടിത്തെറിയിലേക്ക് വഴുതി വീഴുന്നതിന് സാധ്യതയുണ്ട്.

3. ഈ ചേരിതിരവുമൂലംതീവ്ര നിലപാടുകൾ എടുക്കുന്ന ഹമാസ്, തുടങ്ങിയ സംഘടനകൾക്ക് ആയുധം നൽകി ശക്തരാകുന്ന രാജ്യങ്ങൾ അമേരിക്ക പോലുള്ള വൻകിട ശക്തികളെ ജയിപ്പിക്കുക എന്ന ദൗത്യം ഏറ്റെടുത്തിരിക്കുകയാണ്. ഇസ്രയേലിലൂടെ അമേരിക്ക വലിയ ശക്തിയായും എന്ന് മനസ്സിലാക്കി അറബ് രാജ്യങ്ങൾ പാലസ്തിനു അനുകൂലിക്കുമ്പോൾ തീവ്ര നിലപാടുകാർക്ക് പ്രചോദനമായി മാറുകയാണ്. ശക്തമായ പല രാജ്യങ്ങളേയും ആക്രമിക്കുവാൻ ഈ കൂട്ടർ തയ്യാറാകും പറയപ്പെടുന്നു. 'ഹിസ്ബുള്ള' എന്ന തീവ്ര സംഘടനയും ഹമാസിനെ അനുകൂലിക്കുകയാണ്.

4. ആഗോള വിപണികളെപ്പോലും ഈ യുദ്ധം ശക്തിയായി സ്വാധീനിക്കുവാൻ ഇടയാകും. എണ്ണ ഉല്പാദിപ്പിക്കുന്ന മിഡിൽ ഈസ്റ്റ് പ്രദേശങ്ങളെ ഇത് ബാധിച്ചാൽ എണ്ണ ഉല്പാദനം കുറയും എണ്ണയുടെ വില വർദ്ധിക്കുകയും ചെയ്യാം. ഹേർമൂസ് കടലിടുക്കിലൂടെയാണ് 20% എണ്ണ വ്യാപാരവും നടക്കുന്നത്. ഇത് ഇറാന്റെ സ്വാധീനത്തിലാണ്. അതു സൂയസ് കനാലിലൂടെയുള്ള വ്യവഹാരത്തേയും ബാധിക്കും. ഇങ്ങനെ വന്നാൽ സാമ്പത്തിക മാന്ദ്യവും സംഭവിക്കാം. ഇത് വളർന്നു വരുന്ന രാജ്യങ്ങളുടെ തകർച്ചയ്ക്കും കാരണമാകാം. എണ്ണ വിലയിലുണ്ടാവുന്ന മാറ്റങ്ങൾ അന്താരാഷ്ട്ര വ്യാപാരത്തേയും കാര്യമായി ബാധിക്കും.

5. ഇന്ത്യയുടെ കാര്യത്തിലും ഈ യുദ്ധം ബാധകമായി തീരും. ഇസ്രായേൽ പാലസ്തീനിൽ പ്രദേശത്ത് നമ്മുടെ ആളുകൾ ജോലി നഷ്ടപ്പെടും. ഇന്ത്യയും ഇസ്രായേലും തമ്മിൽ 5 ബില്യൻ ഡോളറിന്റെ വ്യാപാരമാണ് വർഷത്തിൽ നടക്കുന്നത്. ഇങ്ങനെ ഒരു വഴി ഈ വ്യാപാരമേഖലയെ സാരമായി ബാധിക്കും. ഇന്ത്യ യിസ്രയേലിനെ അനുകൂലിക്കുന്നു എന്നാലും പാലസ്തീനിലെ പ്രതിസന്ധികളെ അനുകൂലിക്കുന്നില്ല. 1947-ൽ ഇസ്രയേൽ പാലസ്തീൻ എന്ന രണ്ടു രാജ്യം എന്ന ആശയത്തെ എതിർത്ത ഇന്ത്യ ശീത സമരത്തിന് ശേഷമാണ് ഇസ്രയേലുമായി കൂടുതൽ അടുക്കുന്നത്. എന്നിരുന്നാലും പാലസ്തീനെ അംഗീകരിച്ചിരുന്നു. ഇന്നത്തെ നിലയിൽ സൂയസ് കനാലിലൂടെ ഉള്ള വ്യാപാരത്തെ ഈ യുദ്ധം ബാധിച്ചാൽ ഇന്ത്യയുടെ ഷിപ്പിംഗ് വ്യാപാരത്തേയും അത് സാരമായി ബാധിക്കും.

ഇങ്ങനെ ഇസ്രായേൽ-പാലസ്തീൻ യുദ്ധത്തിൽ ഉണ്ടാകാവുന്ന പ്രതിസന്ധി രൂക്ഷമാണ്. ഇതൊരു മറ്റൊരു ലോക മഹായുദ്ധമായി തീരാതിരിക്കാൻ നമുക്ക് പ്രാർത്ഥിക്കാം. ആഗോള വത്കരണത്തിന്റെ ഫലമായി എല്ലാ രാജ്യങ്ങളും തമ്മിൽ പലതരത്തിൽ ബന്ധപ്പെട്ടാണ് പ്രവർത്തിക്കുന്നത്. ആയതിനാൽ ഈ യുദ്ധം മത, രാഷ്ട്രീയ ചിന്തകളെക്കാൾ വലിയ മാറ്റങ്ങൾ നല്കുന്ന അന്താരാഷ്ട്ര പ്രതിസന്ധിയായി തീരുമോ എന്ന് ലോകം ചിന്തിക്കുന്നതിനാലാണ് ലോകരാജ്യങ്ങൾ ഈ പ്രതിസന്ധിയിൽ സമാധാനത്തിനായി പ്രവർത്തിക്കുന്നുണ്ട്. ആ ഉദ്യമങ്ങൾ വിലമതിക്കത്തക്കവയായി തീരാൻ ഇടയാകട്ടെ. യുദ്ധത്തിന് വിരാമമിട്ട് ആ പ്രദേശങ്ങൾ സമ്പൂർണ്ണ സമാധാനത്തിന് വേദിയായി തീരട്ടെ എന്നു നമുക്ക് പ്രാർത്ഥിക്കാം.



1. ഗുൽഗുലു
2. അഞ്ചും കന്തീലാ ശുശ്രൂഷയിലെ അഞ്ച് ഏവൻഗേലിയോൻ ഭാഗങ്ങളാണ്.
3. പ. പരുമല തിരുമേനിയുടെ.
4. 1997
5. മലനാട്ടിലുള്ള ബേസർ, ഗിലെയാദിലെ രാമോത്ത്.
6. കൈലാഷ് സത്യാർത്ഥി.
7. ഹാബേൽ
8. ഹനമെയേലിന്റെ നിലം.
9. ഡോ. എം എസ് സ്വാമിനാഥൻ.
10. പൗലോസിന്റെ കൈവെപ്പിനാൽ.
11. അബദ്ദോൻ.
12. അബീഗയിൽ.
13. ആലത്തൂര് പനക്കൽ യോസഫ് മാർ കൂറീലോസ്.
14. സാത്താൻ.
15. പ.ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ.

**വിജയികൾ:**
3. ജോയ്സ് ഉമ്മൻ, ചെങ്ങന്നൂർ

ശരിയുത്തരം അയച്ചവർ:

1. റേച്ചൽ അലക്സാണ്ടർ, പൂനെ; 2. ഡോ. സൂസൻ വർഗീസ് 3. ഏബെൽ മാത്യു സഖറിയ, ബാംഗ്ലൂർ; 4. സൂസൻ സഖറിയ ബാംഗ്ലൂർ; 5. മിനി ജോൺസൺ, കിടങ്ങന്നൂർ; 6. ജോയ്സ് ഉമ്മൻ, ചെങ്ങന്നൂർ.



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**
**27 Oct 2023 to 01 Dec 2023**

| | |
|---|---|
| Educational Aid | 9,04,730.00 |
| Housing Aid | 35,68,900.00 |
| Marriage Aid | 1,50,000.00 |
| Medical Aid | 23,46,371.00 |
| SPECIAL AID | 84,400.00 |
| **Grand Total** | **82,54,401.00** |

**പദ്ധതിയിൽ അംഗങ്ങളാവുന്നവരുടെ ശ്രദ്ധയ്ക്ക്.**

സ്ഥലപരിമിതി മൂലം കഴിഞ്ഞമാസം പ്രസിദ്ധീകരിക്കാൻ സാധിക്കാതിരുന്ന പേരുകൾ താഴെ ചേർക്കുന്നു.

**30 October 2023 TO 28 November 2023.**

1938 Gabrel Koshy,Atlanta
1939. Misha Koshy
1940. Massha Koshy
1941. Jacob Vaidyan GA, Usa
1942. Skriah Thomas Tx,Usa
1943. Sumod Kurian Tx Usa
1944. Chandy K Pullolickal Tx Usa
1945. Rev Raju M Daniel, Tx USA
1946. Kunjamma Varghese Ga Usa
1947. Jossi John Ga Usa
1948. St.Gregorios Orth.Ch.of India Florida
1949. Fr.Pathrose Joy Jaipur
1950. St.Gregorios Orthodox Church of India SF Florida USA
1951. Melapurackal V Chacko Fl Usa
1952. Biju Eappen & Nisha N Eappen Ga Usa
1953. Binu Thomas & Santhosh Mathew Ga Usa
1954. Chalakuzhyil Mathew & Susan Mathew Ga Usa
1955. Ajay Alexander & Rachel Pyngolil
1956. Fr Joy V Pyngolil & Manamma Fl Usa
1957. Korah V Varghese Fl Usa
1958. Vicar, St.Marys Orthodox Church Atlanta Ga Usa
1959. K.C George GA Usa
1960. Varkey George Usa
1961 Mathews Mathews Tx Usa
1962. Thomas V Issac, Tx Usa
1963. Emathi Zachariah, Tx Usa
1964. Jaison k Joseph, Tx Usa
1965. Rev Fr.George Varghese,St.thomas high School Rajkot Gujarat.
1966. Jaison k Joseph,Tx Usa
1967. Kamattu M Philip Tx Usa
1968. Fr John Kunnathusseril Tx Usa
1969. Sandeep & Jeena Koothattukulam
1970. St.Mary's Indian O C Suffern New York
1971 Mathew George Chungathara
1972 Anusha Susan John/Sajeev Zachariah Poovanthurut
1973. William T Cheruthuruthy
1974. Vinu Kuriakose
1975. Mathew George Usa
1976. Thankamma Kurian Usa
1977. Medicose Family Tx Usa
1978. Jiju john & Ani M Thomas Tx Usa
1979. Ashor Chirackal Tx Usa
1980. Geevarghese Mathew Chicago
1981. T Chacko Ny USa
1982. C.K Thomas Cheriya PTM
1983. Sr Susan St Marys Convent Thiruvalla
1984. P Varghese John Chengannur
1985. Amoss Bethel Mar Gregorios Aramanapally Chengannur
1986. K.M Chacko Kunnel Chengannur
1987. Vicar St.Marys Orthodox Syrian Church kalpatta
1988. St Pauls Orthodox Syrian Church Jirpani Orissa
1989. MGM Senior Secondary School Bhilai
1990. St.Marys O.S.C Punnala,Pathanapuram
1991. Georgekutty Lukose,Maharashtra
1992 Varghese Paulose, Oman
1993 Raju Varghese Abu Dhabi
1994. Santhosh Reena John Kaipattoor
1995 Thomas P Korah Mooledom
1996. St.Thomas Orthodox Church Nattasserry KTM
1997 Somu K Rajan Kollam
1998. MGM Youth Movement Seethathode
1999 Siby John Seethathode
2000. joseph P Kurien Cochin
2001. A.P Joseph Chengannur
2002. St.Thomas Orthodox Church of India Detroit USA
2003. K V Ninan & Family,Ny Usa
2004. Roby R Antony Ny Usa
2005. Shine T David M Usa
2006. Sunil George,M Usa
2007. Thomas Kurian, Mi Usa
2008. Fr.P.C George Mi Usa
2009 K.C joseph MI Usa
2010 Oommen Idicula, MI Usa
2011. Very Rev.George Paulose Corepiscopa FL Usa
2012. Oomen Varappadathu Mi Usa
2013. Tiji Kochummen Joy Mi Usa
2014. Jacob Koshy, Mi Usa
2015 Justin Thomas, Mi Usa
2016. Raju Markose, MI Usa
2017. Martha Mariyam Samajam,St.Marys O.C Koipuram Nelickal PTM
2018. Prayer Group, St.Marys O.C Koipuram Nelickal PTM
2019 Fr Geevarghese Johnson Devalokam
2020. Mar Gregorios School Chembur Mumba
2021 Varghese Daniel, Mumba
2022. Marthamariam Samajam, Mar Gregorios Chembur Mumabi
2023. Thomas Kuttikandathil, Usa
2024. Mathew T M
2025. Mathew George Chungatara
2026. Yatin Baby Mumbai
2027. Shantiy

**2 December2023 to 28 December2023**

2028. Raju Daniel Bombay
2029. Dr.Mathew Thomas
2030. Jincysuni Pampady
2031 Fr Mathew nedumparambil
2032. Thomaskutty Kochumman, Aluva
2033. Vinu Kuriakose
2034 Jiji John Doha Qatar
2035. George V [Raju] NY
2036 Joy E Mathew & Asha Joy Mathew NY
2037 Kavunkal T George NY
2038. George p Varghese & Sosamma George NY
2039. Thomas Eapen NY
2040. Boswell Daniel NY
2041. Annamma Mani & mani V Skaria NY
2042 Babu Philip NJ
2043 Sotter Pappachan NY
2044 George Oommen NY
2045. Biju Thomas NY
2046. Abraham Pothen NJ
2047. John Jacob[ Achankunju] NJ
2048. Aby Thundiyil NY
2049 Babukutty Kunjununju NY
2050 Ninan P Mathew NY
2051. George Mathew NY
2052. Samuel V Abraham NY
2053. Lalu Abraham NY
2054. Bini Colleen Varghese NY
2055. Sunny Jacob NY
2056. Mathew P Varghese NY
2057. Secretary Mount Tabore Dayara Pathanapuram
2058. Kurian K.K Kayyalath KTM
2059. Gee Varghese Mathew Chicago
2060 Smitha Thomas Dallas
2061 Renju Mathew TX
2062. Sosamma Chandy TX
2063. Vibin Roy Tx
2064. Vicar St.Marys O.C TX

**Address:**
Baselios Marthoma Mathews II ,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | | Baselios Marthoma Mathews III |
| Account Number | | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | | Malankara Orthodox Syrian Church |
| Account Number | | 40059833606 ,FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

Malankara Orthodox Syrian Church

Catholicate Aramana
Devalokam P O (Via )
Muttembalam
Kottayam-686004,
Kerala, India
Tel no 0481 2578500. 2578499,
*Email*
catholicos@mosc.in
*Web Manager .*
webmanager@mosc.in
*Public Relations officer*
pro@mosc.in

**സംഭാവനയായി പണം അക്കൗണ്ടിലേക്ക് ട്രാൻസ്ഫർ ചെയ്യുന്നവർ 9074925272 എന്ന വാട്ട്സപ്പ് നമ്പറിലേക്ക് അഡ്രസ്സ് അയയ്ക്കുക.**

2065 Joby James & Leny Abraham TX
2066 Ashvin Thomas TX
2067 Christy Aroopala TX
2068 Fr Aji K Varghese Kottappurath PTM
2069 Sr.Selin St Marys Convent Kozhimala
2070 Sr Elsa & Selin Kozhimala
2071 Eldho Sosamma Anna,EKM
2072 Mathew Lilly Thomas Piravom
2073 I C Cheriyan MOTR Scans & Laboratory PTM
2074 MOTR Scans & Laboratory(Travancore Scan) PTM
2075. Sr Rachel, St.Marys Convent Kozhimala
2076 Aleyamma Cherian & Korah P Cherian PA
2077 Abraham Thomas & Susha Abraham NY
2078 Mathew T & Mercy M NY
2079 Rev Fr Neelankal Cherian & Kunjamma Cherian N
2080. Jacob Chacko Karacka
2081 Joy E Mathew & Asha Joy Mathew
2082 Raju Philip NY
2083 Thomas Mathew & Mariamma Mathew NY
2084 George Thomas & Kunjumol George NY
2085 Johnson paulose NY
2086 Gilayad Samajam St.Marys Orthodox Valiyapally PTM
2087 Vicar St.Peters & St.Pauls Orthodox S C Kolencherry
2088 Issac Jacob NJ
2089 Vicar St.Johns Orthodox Church Meenadom KTM
2090 Varghese Pallithazhe Meenadom
2091 Abraham Ipe Meenadom
2092 Mercy Jacob Meenadom
2093 Abin Mathew Meenadom
2094 St.johns Martha Mariyam Samajam Meenadom
2095 Susamma Scariah Meenadom
2096 Ashi & Ashik Meenadom
2097 E N Punnoose Meenadom
2098 Joshua Jacob Abby Meenadom
2099 PK Chacko Parackal Meenadom
2100 Zephan Mathew Subin Puthuppally
2101 C.P Thomas Thottakkadu
2102 V.V Kurian Meenadom
2103 Dubai Friends Meenadom
2104. Fr.Jai Zachariah Puthuppally
2105 K C Jose Meenadom
2106 Abraham Punoose Meenadom
2107 Sachu Punnen Kuruvila Meenadom
2108 Saji T Kuriakose Meenadom
2109 Ente Sabha – Malankara Sabha Vazhoor
2110 Santhamma Varghese Pulikkal Kavala
2111 Shaju N.C Koothattukulam
2112 St Peters Sunday School Vazhoor
2113. Thankamma Baby Secretary Martha Mariam Vanitha Samajam Kandanad.
2114. Jose K Cherian Vazhoor
2115. Vicar St.Marys O.C Atlanta GA
2116 Bilu & Julie NY
2117. Shyla P George NY
2118. Paulose P George NY
2119. Murthiyath k Mathew NY
2120 Babu P Paulose NY
2121 Boby Varghese NY
2122 Liju P Paul NY
2123 Bindu P Paulose & Paule p Paulose NY
2124 Thyyil M Zachariah NY
2125 Oommen K George NY
2126 Jinu George & Aleyamma Parackal
2127 jeson Varghese & Chinnus S Varrghese NY
2128 Mabby karithadathil Mathew USA
2129 Plant Lipids Social Initiative Cochin
2130 Oommen P Oommen Sharjah UAE
2131. Geevarghese Yohanan Kottarakkara




**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാർത്തോമ്മൻ പൈതൃക മഹാസമ്മേളനം 2024 ഫെബ്രുവരി 25ന് എം. ഡി സെമിനാരി കോമ്പൗണ്ടിൽ നടക്കും. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ (1950–) വാർഷിക സമാപനവും, 1934ലെ ഭരണഘടനയുടെ നവതി ആഘോഷവും, പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പൊലീത്തായുടെ ചരമ നവതി ആഘോഷങ്ങളും സംയുക്തമായിട്ടാണ് സമ്മേളിക്കുക. എം. ഡി സെമിനാരിയിൽ വച്ച് 1934 ഡിസംബർ 26ന് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗമാണ് ഭരണഘടന പാസാക്കിയത്. 1934 ഫെബ്രുവരി 23നാണ് പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തത്. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ ഒരു വർഷം നീണ്ടുനിന്ന ആഘോഷങ്ങളുടെ സമാപന യോഗമാണിത്. രണ്ടു ലക്ഷത്തോളം വിശ്വാസികൾ അണിനിരക്കുന്ന മാർത്തോമ്മൻ വിശ്വാസ പ്രഖ്യാപന റാലിയോടെയാണ് സമ്മേളനം ആരംഭിക്കുന്നത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിക്കും.സമ്മേളനത്തിന്റെ സുഗമമായ നടത്തിപ്പിന് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെയും സഭാ മാനേജിങ് കമ്മറ്റിയുടേയും തീരുമാനപ്രകാരം പരിശുദ്ധ കാതോലിക്കാ ബാവാ പ്രസിഡന്റും, സഭയുടെ മറ്റ് മെത്രാപ്പോലീത്തന്മാർ വൈസ് പ്രസിഡന്റുമാരായും, അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ജനറൽ കൺവീനറായും, വൈദീക ട്രസ്റ്റീ ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ്, എന്നിവർ കൺവീനേഴ്സായും ഉള്ള ആയിരത്തിയൊന്ന് അംഗ കമ്മറ്റികൾ രൂപീകരിച്ച് പ്രവർത്തനം ആരംഭിച്ചു.



പുതുപ്പള്ളി കേന്ദ്രമായി പ്രവർത്തിച്ചുവരുന്ന മദ്യമുക്ത സംഘടനയിലെ കോട്ടയം യൂണിറ്റ് അംഗങ്ങൾ പരിശുദ്ധ കാതോലിക്കാ ബാവായെ സന്ദർശിച്ചു. ആഴ്ചതോറും വിവിധ ഇടങ്ങളിലായി പ്രവർത്തിച്ചുവരുന്ന ഇരുപതോളം യൂണിറ്റുകളാണ് ഇപ്പോൾ മദ്യമുക്തിക്ക് ഉള്ളത്. ഓരോ യൂണിറ്റിലും അൻപതോളം അംഗങ്ങൾ കൂടിവന്ന് തങ്ങളുടെ സൗഖ്യ ജീവിതത്തിന്റെ സന്തോഷം പങ്കുവയ്ക്കുന്നു. ആദ്യമായി കടന്നു വരുന്ന ഒരു മദ്യാസക്തന് മറ്റുള്ളവരുടെ സൗഖ്യ ജീവിതത്തിന്റെ സാക്ഷ്യങ്ങൾ പ്രേരകമാവുകയും പതിയെ ലഹരി ഉപേക്ഷിക്കുവാൻ തയ്യാറാവുകയും ചെയ്യുന്നു. നമ്മുടെ ഒരു അംഗം പോലും മദ്യാസക്തിയിൽ ഒടുങ്ങിപ്പോകാതിരിക്കുവാൻ വേണ്ടതു ചെയ്യണമെന്ന് പ. ബാവാ ഉൽബോധിപ്പിച്ചു. ബാവാ തിരുമേനിയെ സന്ദർശിച്ച നാല്പത്തിയഞ്ചുപേരും കുശലം പറഞ്ഞ് അനുഗ്രഹം വാങ്ങി അത്താഴവും അത്താഴവും കഴിഞ്ഞാണ് മടങ്ങിയത്.



പ്രധാനമന്ത്രി ബഹു. നരേന്ദ്രമോഡി ക്രിസ്തുമസ് ദിനത്തിൽ നടത്തിയ വിരുന്നിൽ പങ്കെടുത്ത മലങ്കര ഓർത്തഡോക്സ് സഭയുടെ മുൻ അല്മായ ട്രസ്റ്റി എം.ജി. ജോർജ്ജ് മുത്തൂറ്റിന്റെ മക്കളായ ശ്രീ. അലക്സാണ്ടർ ജോർജ് മുത്തൂറ്റ്, ശ്രീ. ജോർജ്എം.ജോർജ് മുത്തൂറ്റ്.



മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിൽ നടത്തിയ ക്രിസ്തുമസ് ആഘോഷവും രോഗികൾക്ക് ഉള്ള ഡയാലിസിസ് കിറ്റ് വിതരണവും ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് ഉൽഘാടനം ചെയ്തു. ജോർജ് തോമസ് മുത്തൂറ്റ്, ചാണ്ടി ഉമ്മൻ എം.എൽ.എ., സി. ജോൺ കോർ എപ്പിസ്ക്കോപ്പാ എന്നിവർ സംബന്ധിച്ചു.

## ഓർമ്മ



ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ (ജനു 21, പത്തനംതിട്ട ബേസിൽ ദയറ)



8-ാം മാർത്തോമ്മായുടെ 208-ാം ഓർമ്മ (ജനു 22, പുത്തൻകാവ് കത്തീഡ്രൽ)



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ 18-ാം ഓർമ്മ (ജനു 26, ശാസ്താംകോട്ട ഹോറേബ് ആശ്രമം)



കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 70-ാം ഓർമ്മ, ജനു. 26, ആലുവ തൃക്കുന്നത്തു സെമിനാരി)



പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 56-ാം ഓർമ്മ (ഫെബ്രു 2 കണ്ടനാട് കർമ്മേൽ ദയറാ)



മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ, ഫെബ്രു 9 (കൊല്ലം സെ തോമസ് കത്തീഡ്രൽ)



പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനുസ്മരണാർത്ഥം കുറിച്ചി വലിയ പള്ളിയിൽ വച്ച് നടന്ന അഖില മലങ്കര പ്രസംഗ മത്സരത്തിൽ 1-ാം സ്ഥാനം നേടിയ ആൻഡ്രിയ സൂസൻ. കോട്ടയം സൗത്ത് പാമ്പാടി സെ.തോമസ് ഓർത്തഡോക്സ് ഇടവകയിൽ ഐക്കരമറ്റത്തിൽ അജിത്ത് ആൻഡ്രൂസിന്റെയും ജിനു അജിത്തിന്റെയും മകൾ.

പ്രസംഗ മത്സരം വികാരി റവ. ഫാ. കുറിയാക്കോസ് ഏലിയാസ് ഉൽഘാടനം ചെയ്തു. മത്സരത്തിൽ വിവിധ ഭദ്രാസനങ്ങളിൽ നിന്ന് സൺഡേസ്കൂൾ കുട്ടികൾ പങ്കെടുത്തു.

## ഉപകാരസ്മരണ



**Annamma Jacob**

## ഉപകാരസ്മരണ



**A.V. Kuruvilla & Family**

**Malad, Mumbai**

## വിസ്ഡം കോൺക്ലേവ്



2023 ഡിസംബർ 1-ന് ഡൽഹിയിലെ തുഗ്ലക്കാബാദിലുള്ള ഡൽഹി ഓർത്തഡോക്സ് സെന്ററിൽ, ഡൽഹി ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപ്പോലീത്തായും ഇന്ദിരാപുരം സെന്റ് തോമസ് സ്കൂളിലെ വിദ്യാർത്ഥികളും തമ്മിൽ അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ വിചാരലോകത്തെപ്പറ്റി സംവാദ ചർച്ച നടത്തി.

ഡൽഹി ഭദ്രാസന സെക്രട്ടറിയും സെന്റ് തോമസ് സ്കൂൾ ചെയർമാനുമായ റവ.ഫാദർ സജി ഏബ്രഹാം മോഡറേറ്റർ ആയിരുന്നു. സാഹിത്യ ക്ലബ്ബ് അംഗങ്ങളും സ്റ്റുഡന്റ് കൗൺസിൽ അംഗങ്ങളും അടങ്ങുന്ന 55 ഓളം വിദ്യാർത്ഥികൾ സെഷനിൽ പങ്കെടുത്തു. ഡോ.പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ജീവിതത്തെയും പ്രവർത്തനങ്ങളെയും കുറിച്ചുള്ള ആഴത്തിലുള്ള ഉൾക്കാഴ്ചകൾ മെത്രാപ്പോലീത്ത പങ്കുവച്ചു. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ യാത്രയെ കുറിച്ചും നാനാത്വത്തിൽ ഏകത്വം, ആത്മീയ പഠിപ്പിക്കലുകൾ, അറിവ് രൂപപ്പെടുത്തുന്നതിൽ മതത്തിന്റെ സ്വാധീനം എന്നിവയെ കുറിച്ചുള്ള അദ്ദേഹത്തിന്റെ വീക്ഷണങ്ങളെക്കുറിച്ചും ഈ സെഷനിൽ അഭി.തിരുമേനി സംസാരിച്ചു.

## 2-ാം ചരമ വാർഷികം

**16-01-2024, ചൊവ്വ**



**എൻ.വി. തോമസ്**

(തോമാച്ചൻ)

നെല്ലിക്കാപ്പള്ളിൽ
ആനിക്കാട് പി.ഒ., മല്ലപ്പള്ളി

ഭാര്യ: പരേതയായ അന്നമ്മ തോമസ്

മക്കൾ:
ജോജി തോമസ്
ജോബിൻ തോമസ്
(പ്രൊമോട്ടർ മലങ്കരസഭാ മാസിക, ദേവലോകം)
ജോളി തോമസ്, ജോസി തോമസ്

ജനുവരി 21/01/2024 രാവിലെ 8-ന് മല്ലപ്പള്ളി പാതിക്കാട് സെന്റ് പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ കുർബ്ബാനയും ധൂപപ്രാർത്ഥനയും ഉണ്ടായിരിക്കും.

17th Death Anniversary
11th January 2024

06-08-1972 11-01-2007

*In Loving Memory of*

Our JOLLYKUTTAN

**(ALEX THARAKAN K. J.)**
**KALAPURACKAL, AISWARYA GARDEN,**
**VILLA NO. 5, KUTTUR**
**THRISSUR-680013**

**ഓർമ്മയുടെ പതിനെട്ട് വർഷം**
**04 – 01 – 2024**

**ശ്രീ. സി. ഇ. കുരുവിള**

**ചുങ്കത്തിൽപറമ്പിൽ (ഗ്രേസ് ഹൗസ്)**
**വാഴൂർ**

ജനുവരി നാലിന് നെടുമാവ് സെന്റ് പോൾസ്
ഓർത്തഡോക്സ് വലിയ പള്ളിയിൽ വി. കുർബ്ബാനയും
ഓർമ്മ പ്രാർത്ഥനയും നടത്തി.

Inserted by:-
സന്തപ്ത കുടുംബാംഗങ്ങൾ

**1st Death Anniversary**
**(26-01-2024)**

**Dr . C.J SAMUEL CHELACKATTU**
(Vinayam, Baner Park, Ganesh khind, Pune-7)
(Director M.O.C.C.B Education Board,
Former Head of Law Department, Pune University)
Home Parish: St Thomas Orthodox Syrian Church, Khadki

Inserted By
Sorrowing Family and Relatives.

**വേർപാടിന്റെ ഒന്നാം വർഷം**
**26 – 12 – 2023**

**എം. യോഹന്നാൻ**
(റിട്ട. അദ്ധ്യാപകൻ)
(മികച്ച അദ്ധ്യാപകനുള്ള ദേശീയ പുരസ്കാര ജേതാവ്,
യുവജനപ്രസ്ഥാന മുൻ കേന്ദ്ര ട്രഷറാർ & നിരണം ഭദ്രാസന സെക്രട്ടറി)

**പഴയിടത്ത് മേരിലാന്റ്**
കുരട്ടിശ്ശേരി, മാന്നാർ

മരിക്കാത്ത ഓർമ്മകളുമായി കുടുംബാംഗങ്ങൾ

## റിട്ടയേർഡ് വൈദികരുടെ സൗഹൃദ കൂട്ടായ്മ

പരുമല: മലങ്കര ഓർത്തഡോക്സ് സഭയിലെ റിട്ടയേർഡ് വൈദികരുടെ സൗഹൃദ കൂട്ടായ്മയുടെ ഒന്നാം വാർഷികവും, കുടുംബസംഗമവും ഫെബ്രുവരി ആറാം തീയതി ചൊവ്വാഴ്ച പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ നടക്കുന്നതാണ്. അന്നേദിവസം രാവിലെ 7 മണിക്ക് പരിശുദ്ധ കാതോലിക്കാബാവ തിരുമനസ് കൊണ്ട് വിശുദ്ധ കുർബാന അർപ്പിക്കുന്നതും, പത്തുമണിക്ക് ക്യാമ്പ് ഉദ്ഘാടനം ചെയ്യുന്നതും, മുഖ്യ സന്ദേശം നൽകുന്നതുമാണ്.. വൈദിക സംഘം പ്രസിഡണ്ട് ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, കോട്ടയം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, സഭാ ഗുരുരത്നം ഫാദർ ഡോ. ടി.ജെ.ജോഷ്വാ, വൈദിക സംഘം ജനറൽ സെക്രട്ടറി ഫാദർ ഡോ. നൈനാൻ.വി.ജോർജ്, വൈദിക ട്രസ്റ്റി ഫാദർ ഡോ. തോമസ് വർഗീസ് അമയിൽ, സൺഡേ സ്കൂൾ ഡയറക്ടർ ജനറൽ ഫാദർ ഡോ. വർഗീസ് വർഗീസ്, കോട്ടയം മെഡിക്കൽ കോളേജ് വൈസ് പ്രി ൻസിപ്പൽ ഡോ. വർഗീസ് പുന്നൂസ്, എന്നിവർ വിവിധ ക്ലാസുകൾക്ക് നേതൃത്വം നൽകും. ബഹുമാനപ്പെട്ട വൈദികർ കുടുംബസമേതം സംബന്ധിക്കണമെന്നും, സംബന്ധിക്കുന്ന വൈദികർ ഓൺലൈൻ ഫോറത്തിലൂടെ നേരത്തെ പേർ രജിസ്റ്റർ ചെയ്ത് പങ്കാളിത്തം ഉറപ്പാക്കണം എന്നും റിട്ടയേർഡ് പ്രീസ്റ്റ്സ് ജനറൽ കോഡിനേറ്റർ ഫാ. സി. എ. ഐസക്ക് അറിയിച്ചു.



**അമയന്നൂർ:** പുറങ്കാവിലായ തെക്കേക്കര വഴനത്തോട്ടത്തിൽ തേക്കുങ്കൽ ഫാ. ടി. എ. ജേക്കബ് (89) അന്തരിച്ചു. മൃതശരീരം അമയന്നൂർ കാരാട്ടുകുന്നേൽ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ സംസ്കരിച്ചു. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഓഫീസ് സെക്രട്ടറി, സെൻട്രൽ ഭദ്രാസന സെക്രട്ടറി, കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാന വൈസ് പ്രസിഡന്റ്, പാമ്പാടി ദയറ ഐടിസി സെക്രട്ടറി, പിറമാടം പ്രത്യാശ ഭവൻ സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചു. അബുദാബി, ദുബായ്, മസ്കത്ത് എന്നീ പള്ളികളുടെ സ്ഥാപക വികാരി ആയിരുന്നു. കൊൽക്കത്ത, കൊല്ലാട് സെ. പോൾസ്, പാറമ്പുഴ സെ. ജോർജ്, കുമരംകോട് സെ. ഗ്രിഗോറിയോസ്, വെള്ളുക്കുട്ട സെ. തോമസ്, കോയമ്പത്തൂർ, മുംബൈ ദാദർ, ദാഴത്തങ്ങാടി എന്നിവടങ്ങളിൽ വികാരിയായി സേവനം ചെയ്തു. പുറങ്കാവിലായ തെക്കേക്കര വഴനത്തോട്ടം കുടുംബയോഗ പ്രസിഡന്റ് ആയിരുന്നു.

*As we embark upon the next stages of our life together, we will always light the candle in remembrance of those who are close to our hearts but are no longer with us.*
*"Although they could not be here, we hold them in our hearts"*



*In Everlasting Memory Of*
*Our Parents*

*K M Varghese (Joy) & Mariam Varghese (Ammini)*

Kadamattu - Kerala

Sabu, Saju Vinita, Beena, Sanjanna & Silvia



**ഫാ. യാക്കോബ് റമ്പാൻ**
*മാനേജർ, ദേവലോകം അരമന*

## ഇങ്ങനെ എന്നോട് ചെയ്യുന്ന പക്ഷം ദയവിചാരിച്ച് എന്നെ കൊന്നു കളയേണമേ.

(സംഖ്യ. 11:15)

**'നിരാശ'** മനുഷ്യനെ ജീവിത പരാജയത്തിലേക്ക് നയിക്കുന്ന സാത്താന്റെ പ്രധാന തന്ത്രം. ലോകത്തിൽ എന്തെല്ലാം നേടിയിട്ടും സംതൃപ്തരാകാതെ നിരാശയിൽ കഴിയുന്നവരുടെ എണ്ണം നാൾക്കു നാൾ വർദ്ധിക്കുന്നു. അതിൽ പണ്ഡിതനെന്നോ പാമരൻ എന്നോ വ്യത്യാസമില്ല. സമ്പന്നൻ എന്നോ ദരിദ്രൻ എന്നോ വ്യത്യാസമില്ല. എല്ലാ മനുഷ്യരേയും പലവിധമായ നിരാശകൾ തളർത്തുന്നു. നമ്മുടെ നാട്ടിൽ മനശാസ്ത്രജ്ഞന്മാരുടെ എണ്ണം വർദ്ധിക്കുന്നു. നിരാശബാധിതരുടെ എണ്ണം നിയന്ത്രിക്കാനാകുന്നില്ല. ആത്മഹത്യകൾ വർദ്ധിക്കുന്നു. പരിഷ്കൃത സമൂഹത്തോടൊപ്പം ഓടുവാൻ സാധ്യമാകാത്ത അനേകരും തളർന്നു വീഴുന്നു.

ആത്മീയ മണ്ഡലത്തിലും 'നിരാശ' ഒരു പുതിയ സംഭവം അല്ല. കഴിഞ്ഞ ലക്കത്തിൽ അതി ശക്തനായ ഏലിയാ പ്രവാചകൻ നിരാശപൂണ്ട് മരിക്കാൻ ആഗ്രഹിച്ചത് നാം ചിന്തിച്ചു. ഇന്നത്തെ ചിന്തയും അതുപോലെ തന്നെ ശക്തനും ധീരനുമായ ഒരു പ്രവാചകന്റെ അപേക്ഷയാണ് മുകളിൽ സൂചിപ്പിച്ച വേദഭാഗം. അത് മറ്റാരുമല്ല. ഭൂമിയിൽ ഏറ്റവും സൗമ്യനായ മനുഷ്യൻ എന്ന് ദൈവം തന്നെസാക്ഷ്യം പറയുന്ന 'മോശ' ആണ്.

മോശയുടെ ജീവിതം തന്നെ ഒരു വലിയ അത്ഭുതമാണ് ദൈവകരുതലിന്റെയും പരിപാലനത്തിന്റെയും സ്നേഹത്തിന്റെയും ഉത്തമ ദൃഷ്ടാന്തമാണ് മോശയുടെ ജീവിതം. വെള്ളത്തിൽ നിന്ന് വലിച്ചെടുക്കപ്പെട്ട നിമിഷം മുതൽ മോശയെ ദൈവം കരുതുന്നത് ദൈവസ്നേഹത്തിന്റെ മകുടോദാഹരണമാണ്. ഫറവോന്റെ കൊട്ടാരത്തിലെ സുഖസൗകര്യങ്ങൾ ഉപേക്ഷിച്ച് ദൈവജനത്തോടൊപ്പം കഷ്ടതയേൽക്കുവാൻ തയാറായ മോശക്ക് പ്രതിസന്ധികളുടെ നടുവിൽ ഒരിക്കൽ പോലും നിരാശനാകേണ്ടി വന്നില്ല. വാക്സാമർത്ഥ്യമില്ലാത്ത വിക്കനായ മോശയെ ആണ് ഏറ്റവും പ്രസംഗം നടത്തേണ്ട ഉത്തരവാദിത്വം ദൈവം ഏല്പിച്ചത്. ക്രൂരനായ ഫറവോനോട് സംസാരിക്കണം, ചിതറി ജോലി ചെയ്യുന്ന യിസ്രായേൽ മക്കളോട് സംസാരിക്കണം. തീക്കടുത്ത ദൈവത്തോട് സംസാരിക്കണം. ഇവിടെ ഒന്നും മോശയുടെ വിക്ക് അദ്ദേഹത്തിന് ഒരു തടസ്സമാകുന്നില്ല. കാരണം ദൈവം കൂടെയുണ്ടെന്ന ശക്തമായ വിശ്വാസമാണ്. പത്തു ബാധകൾ അതിക്രൂരനായ ഫറവോന്റെ മുമ്പിൽ നടത്തുമ്പോഴും മോശ പതറിയില്ല മിസ്രേമിൽ നിന്ന് പുറപ്പെട്ട് കുറെ കഴിയുമ്പോൾ മുമ്പിൽ ചെങ്കടൽ പിന്നിൽ ഫറവോന്റെ സൈന്യം. ഇതിലും വലിയ പ്രതിസന്ധി ഇനി എന്തുവരാനാണ് മോശ പതറിയില്ല ചെങ്കടൽ ഭാഗിച്ച് മുന്നോട്ടുപോയി ചെങ്കടൽ കടന്ന് പ്രവേശിക്കുന്നത് പാലും തേനും ഒഴുകുന്ന പ്രദേശത്തേക്കല്ല, മറിച്ച് ഒരു മരുഭൂമിയിലേക്കാണ്. ഈ പിറുപിറുക്കുന്ന ജനസമൂഹത്തെയും കൊണ്ട് മരുഭൂമിയിലൂടെയുള്ള കഠിനമായ യാത്ര മൂന്നു ദിവസത്തെ വഴി ചെന്നപ്പോൾ ജനത്തിന് ദാഹിച്ചു. മോശ പതറിയില്ല, ദൈവം കൂടെയായിരുന്നു.പാറയിൽ നിന്നും വെള്ളം നൽകി. കിട്ടിയ വെള്ളത്തിനോ കൈപ്പുരസം. അടിമത്തത്തിന്റെ കൈയ്പ് മട്ടുവരെ കുടിച്ചവർക്ക് ദാഹി ച്ചു വലഞ്ഞപ്പോൾ ലഭിച്ച വെള്ളം കയ്പുള്ളതായപ്പോൾ ജനം പിറുപിറുത്തു. മോശയോടുകൂടെയിരുന്ന് ദൈവം അതു മധുരതരമാക്കി തീർത്തു. പിന്നീടുള്ള പിറുപിറുപ്പ് ഭക്ഷണത്തിനുവേണ്ടി ആയിരുന്നു. അവിടെയും ദൈവം അത്ഭുതകരമായി സ്വർഗ്ഗീയ ഭോജനമായ 'മന്ന' നൽകി ജനത്തെ പോഷിപ്പിച്ചു.

പിന്നീടുള്ള ജനത്തിന്റെ പിറുപിറുപ്പ് 'ഇറച്ചി'ക്കുവേണ്ടിയായിരുന്നു. വെള്ളം കുടിക്കുക, ഭക്ഷണം കഴിക്കുക എന്നത് മനുഷ്യന്റെ ന്യായമായ ആവശ്യമാണ്. അതിനു വേണ്ടിയുള്ള പിറുപിറുപ്പുകളെ മോശ അവഗണിച്ചു. ദൈവം ഉടനെ പരിഹാരം നൽകി. എന്നാൽ ഇറച്ചി തിന്നുക എന്നത് അത്യാഗ്രഹത്തിൽ നിന്നുണ്ടായ ആവശ്യമാണ് ഇത് മോശയെ നിരാശനാക്കി. മോശക്ക് കോപം വന്നു മോശ ജനത്തോടും ദൈവത്തോടും ഒക്കെ ഒരുപാട് കോപിച്ചു. നിരാശനായി മോശ ദൈവത്തോട് അപേക്ഷിക്കുന്നു. "ഇങ്ങനെ എന്നോട് ചെയ്യുന്ന പക്ഷം ദയവിചാരിച്ച് എന്നെ കൊന്നുകളയണമേ" എന്ന് അധിശക്തരും ധീരരുമായ പ്രവചാകന്മാർ പോലും നിരാശപൂണ്ട് മരിച്ചാൽ മതി എന്ന് ചിന്തിച്ചിട്ടുണ്ടെങ്കിൽ പ്രിയമുള്ളവരേ നാം എത്ര അധികം ജീവിതം മടുത്തു എന്നു നാം ചിന്തിക്കുമ്പോൾ ഒരു നിമിഷം പുറകിലേക്കു ഒന്നു തിരിഞ്ഞ് നോക്കണം. നഗ്നരായി വെറും കൈയോടെ ഈ ഭൂമിയുടെ മടിത്തട്ടിലേക്കു പിറന്നു വീണ നമ്മെ ഇന്നുവരെ നടത്തിയ് ദൈവത്തിന്റെ അത്ഭുതകരമായ കരങ്ങളാണ്. ആ ദൈവത്തിന്റെ കരം കുറുകി പോയിട്ടില്ല. ഇനിയും നമ്മെ വഴി നടത്താൻ അവൻ ശക്തനാണ് മതിയായവനാണ്. അവനിൽ നാം ആശ്രയിക്ക മാത്രം ചെയ്താൽ മതി.

ഇവിടെ മോശ ആത്മഹത്യ ചെയ്യാൻ ഒരുങ്ങിയില്ല. നീ എന്റെ പ്രാണനെ എടുക്കണം. ഞാനായിട്ട് അവ നശിപ്പിക്കയില്ല. ദൈവസന്നിധിയിൽ നമ്മുടെ നിരാശയെ സമർപ്പിക്കു

മ്പോൾ നാം അറിയാത്ത ഒരു സുസ്ഥിരമായ പരിഹാരം ദൈവം നൽകും. മോശയോട് ദൈവം പറഞ്ഞു നിരാശപ്പെടേണ്ട ഈ ജനം ഇറച്ചി തിന്നും. "ഒരു ദിവസമല്ല, രണ്ടു ദിവസമല്ല, അഞ്ചു ദിവസമല്ല, പത്തു ദിവസമല്ല, ഇരുപത് ദിവസവുമല്ല, ഒരു മാസം മുഴുവനും..... അത് നിങ്ങളുടെ മൂക്കിൽകൂടി പുറപ്പെട്ടു നിങ്ങൾക്ക് ഓക്കാനം വരുവോളം നിങ്ങൾ തിന്നും." (സംഖ്യ 11:18-20) കാടയെ കൊണ്ടുവന്ന് ദൈവം ജനത്തിന് ഇറച്ചി നൽകി. ദൈവ സന്നിധിയിൽ എല്ലാ പ്രശ്നത്തിനും പരിഹാരമുണ്ട്. ഇത്രയും വലിയ പ്രതിസന്ധികളെ തരണം ചെയ്ത് ഇവിടംവരെ ജനത്തെ എത്തിക്കാൻ ദൈവത്തിനു കഴിഞ്ഞു എങ്കിൽ ഇറച്ചികൊടുക്കാനും എന്ത് മോശ ചിന്തിക്കാതെ പോയതാണ് നിരാശർക്ക് കാരണം. മാത്രമല്ല, ഒരു മരുഭൂമിയിൽ കിടന്ന് ആരുമില്ലാതെ മരിക്കേണ്ടവനല്ല മോശ എന്ന് ദൈവത്തിനറിയാം. നെബോ പർവ്വതത്തിൽ വച്ച് വാഗ്ദത്തദേശം മോശയെ ദൈവം കാണിച്ചു കൊടുത്തു. മോശ അവിടെ വച്ച് മരിച്ചു. ദൈവം കബറടക്കിയ മനുഷ്യനാണ് മോശ. ദൈവത്തിന്റെ വിശ്വസ്തനും സൗമ്യനുമായ മാനുഷ്യൻ എന്ന സാക്ഷ്യം ലഭിച്ചവനാണ് മോശ. മറുരൂപമലയിൽ യേശുതമ്പുരാന്റെ പീഢാനുഭവത്തെ കുറിച്ച് സംസാരിക്കാൻ ദൈവം അയച്ച രണ്ടുപേരും (മോശയും ഏലിയാവും) നിരാശപ്പൂണ്ട് മരിച്ചാൽ മതി എന്നു ചിന്തിച്ചവരാണ്. നമ്മുടെ ഭാരങ്ങളെ ക്രൂശിന്റെ ചുവട്ടിൽ ഇറക്കി വക്കാം. അവൻ അതിന് ഒരു പരിഹാരം കണ്ടെത്തും. നിശ്ചയം.

○





**ഡോ. ജോർജ്ജ് വി. തോമസ്,**
വെട്ടിമുട്ടിൽ, വകയാർ


# ആഗോള കാലാവസ്ഥാ വ്യതിയാന ഉച്ചകോടിയും തീരുമാനങ്ങളും

ഐക്യരാഷ്ട്ര കാലാവസ്ഥാ വ്യതിയാന സമിതിയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ആഗോള ഉച്ചകോടി ' കോൺഫറൻസ് ഓഫ് പാർട്ടീസ്' ന്റെ 28 ാമത് സമ്മേളനം (COP28) നവംബർ 30 മുതൽ ഡിസംബർ 12 വരെ യുഎഇയിലെ ദുബായിൽ നടത്തപ്പെട്ടു. 1992 ൽ ആരംഭിച്ച COP ഉച്ചകോടികളുടെ ചരിത്രത്തിൽ എല്ലാത്തരത്തിലുള്ള ഫോസിൽ ഇന്ധനങ്ങളിൽ (കൽക്കരി, പെട്രോൾ, ഡീസൽ, പ്രകൃതി വാതകം) നിന്ന് മാറേണ്ടതിന്റെ ആവശ്യകത വ്യക്തമായി പരാമർശിച്ച ആദ്യ ഉച്ചകോടി എന്നുള്ള പ്രാധാന്യവും 200 രാജ്യങ്ങളിലെ പ്രതിനിധികൾ സംബന്ധിച്ച COP28 ഉച്ചകോടിക്ക് ഉണ്ടായി. കാലാവസ്ഥാ പ്രതിസന്ധിയെ നേരിടാൻ പാരീസ് ഉടമ്പടി പ്രകാരം നിശ്ചയിച്ചിട്ടുള്ള ലക്ഷ്യങ്ങൾ കൈവരിക്കുന്നതു സംബന്ധിച്ച് ആദ്യത്തെ അഞ്ചുവർഷങ്ങളുടെ പ്രവർത്തന അവലോകന റിപ്പോർട്ട് COP28 ൽ ആദ്യമായി അവതരിപ്പിച്ചു എന്നുള്ളത് ഒരു പ്രധാന നാഴിക കല്ലായി കരുതുന്നു.

2015 ൽ 196 രാജ്യങ്ങൾ അംഗീകരിച്ച പാരീസ് ഉടമ്പടി കാലാവസ്ഥാ വ്യതിയാനത്തെ ചെറുക്കുന്നതിനും അതിന്റെ പ്രത്യാഘാതങ്ങളുമായി പൊരുത്തപ്പെടുന്നതിനുമുള്ള ഒരു സുപ്രധാന ഉടമ്പടിയായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. പാരീസ് ഉടമ്പടി പ്രകാരം ആഗോള താപനില വർദ്ധനവ് വ്യവസായ വിപ്ലവത്തിന് മുമ്പുണ്ടായിരുന്ന താപനിലയേക്കാൾ 2 ഡിഗ്രിയിൽ താഴെയായി നിലനിർത്താനും കഴിയുമെങ്കിൽ 1.5 ഡിഗ്രിയിൽ എത്തിക്കാനും ഫോസിൽ ഇന്ധനങ്ങളുടെ ഉപയോഗം കുറയ്ക്കുന്നതിലൂടെ കാർബൺ പുറന്തള്ളൽ കുറച്ചു സാദ്ധ്യമാക്കേണ്ടതുണ്ട്. പ്രസ്തുത ഉടമ്പടി പ്രകാരം കാർബൺ പുറന്തള്ളൽ 2023 ആകുമ്പോഴേക്കും 2019 നെ അപേക്ഷിച്ച് 43% കുറയ്ക്കുകയും 2050 തോടെ നെറ്റ് സീറോയിൽ എത്തേണ്ടതുമുണ്ട്. COP28 ൽ അവതരിപ്പിക്കപ്പെട്ട അവലോകന റിപ്പോർട്ട് പ്രകാരം ഇതുവരെയുള്ള ആഗോള പുരോഗതി വളരെ മന്ദഗതിയലാണെന്നും ഇപ്പോഴത്തെ സ്ഥിതിയനുസരിച്ച് കാർബൺ പുറന്തള്ളൽ 2030 ആകുമ്പോഴേക്കും 5% പോലും കുറയാൻ സാധ്യത ഇല്ലെന്നും കാണുന്നു.

ആഗോള താപനത്തിന് കാരണമായ എല്ലാ ഹരിതഗൃഹവാതകങ്ങളുടേയും 75 ശതമാനവും കാർബൺ ഡൈ ഓക്സൈഡിന്റെയും 90 ശതമാനത്തിന്റെയും സ്രോതസ്സായ ഫോസിൽ ഇന്ധനങ്ങൾ ആദ്യമായി COP28 ൽ കേന്ദ്രബിന്ദുവായത് പ്രത്യേകം എടുത്തുപറയേണ്ടതാണ് കാലാവസ്ഥാ വ്യതിയാനത്തിന്റെ കൂടുതൽ ചെലവേറിയതും ദോഷകരവുമായ ആഘാതത്തെ നേരിടാൻ ദുർബലരായ രാജ്യങ്ങളെ സഹായിക്കുന്ന നഷ്ടപരിഹാര ഫണ്ട് ആരംഭിച്ചതായി സമ്മേളനത്തിൽ പ്രഖ്യാപനം ഉണ്ടായി.

ഹരിതഗൃഹവാതകങ്ങളുടെ പ്രധാന ഉറവിടമായ ഫോസിൽ ഇന്ധനങ്ങളുടെ ഉപയോഗം കുറയ്ക്കുന്നതിനുള്ള ഒരു അടിയന്തിരബോധ്യവും പ്രവർത്തനങ്ങളും അന്താരാഷ്ട്ര തലത്തിൽ ഉണ്ടായിട്ടില്ല എന്നുള്ളത് വളരെ ആശങ്കാജനകമാണ്. 2050 തോടെ കാർബൺഡൈ ഓക്സൈഡിന്റെ ഉദ്‌വമനം നെറ്റ് സീറോയിൽ എത്തിക്കണമെങ്കിൽ കഠിനവും വേഗത്തിലുള്ളതും സുസ്ഥിരവുമായ മാർഗ്ഗങ്ങൾ അവലംബിക്കേക്കതുണ്ട്. ഇപ്പോൾ പ്രവർത്തിക്കുന്ന ഏറ്റവും പ്രധാന അന്താരാഷ്ട്ര സംവിധാനമായ കോൺഫറൻസ് ഓഫ് പാർട്ടീസിനെ ശക്തിപ്പെടുത്തുകയും ഭാവിയിലെ ഉച്ചകോടികൾ നീതിയും തുല്യതയും ഉറപ്പു വരുത്തുന്ന ഉചിതമായ തീരുമാനങ്ങൾ ഏറ്റെടുക്കുന്നതിനും കർമ്മ പദ്ധതികൾ ആവിഷ്കരിച്ച് സമയബന്ധിതമായി നടപ്പിലാക്കുന്നതിനും പര്യാപ്തമാകേണ്ടതുണ്ട്.

## പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ 18-ാം ഓർമ്മപ്പെരുന്നാൾ 2024 ജനുവരി മാസം 21 മുതൽ 26 വരെ ശാസ്താംകോട്ട മൗണ്ട് ഹോറേബ് മാർ ഏലിയ ചാപ്പലിൽ വച്ച്

### പരിശുദ്ധ കാതോലിക്ക ബാവ തിരുമേനിയുടേയും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരുടേയും നേതൃത്വത്തിൽ നടത്തപ്പെടുന്നു



### തിരുമനസുകൊണ്ട് ആരംഭിച്ച സ്ഥാപനങ്ങൾ

1. Mar Baselios Christian College of Engineering, Peermade
2. Mar Baselios Public School, Kottayam
3. Thapovan English Medium School, Manakala, Adoor
4. Baselios Mathews II College of Engineering, Sasthamcotta
5. Dr. C.T. Eapen Memorial Higher Secondary School, Sasthamcotta
6. Dr. C.T. Eapen Memorial High School, Sasthamcotta
7. Bishop MMC SPM High School, Sasthamcotta
8. St. Gregorios College, Kottarakkara
9. St. Gregorios Higher Secondary School, Kottarakkara
10. St. Gregorios High School, Kottarakara
11. Baselios Marthoma Mathews II B Ed & M.Ed College, Kottarakara
12. Mar Baselios U P School, Kottappuram, Kottarakkara
13. Baselios English Medium School Kottappuram, Kottarakkara
14. Mar Augen Memorial HS & HSS, Chengamanad
15. M P M. ITI, Chengamanad
16. St. Gregorios L.P. School, Kuttikkonam
17. MT. Carmel ITI & Higher Secondary School, Mathilakam
18. St. George High School, Chayalodu
19. St. George Asram U P School, Chayalodu
20. Dr. C. T. Eapen Memorial St. Thomas H.S. & V H.S S Pannivizha, Adoor
21. St. Mary's Girls High School Adoor
22. St. Mary's Higher Secondary School, Adoor
23. St. Mary's M.M U.P. School, Adoor
24. St. George V.H S.S. Chowalloor
25. St. Mary's English Medium L P School, Adoor
26. St. Thomas U.P. School, Sooranad
27. Baselios English Medium School, Sooranad
28. Mar Baselios Marthoma Mathews II CBSE School, Sooranad
29. MTMM Hospital & Nursing School Sastamcotta
30. St. Cyril's College, Adoor
31. St. George U P School, Cheruvakkal
32. St. George High School, Chowalloor
33. St. George T.T I. Chowalloor
34. Mar Gregorios English Medium U.P School, Pattazhy
35. Baselios Marthoma Mathews II BEd College, Adoor

## MOUNT HOREB ASHRAM, SASTHAMCOTTA



നവാഭിഷിക്തരായ ഫാ. മത്തായി റമ്പാൻ ഫാ. കുര്യാക്കോസ് റമ്പാൻ ഫാ ബെന്യാമിൻ റമ്പാൻ ഫാ. യാക്കോബ് റമ്പാൻ എന്നിവർ പരിശുദ്ധ കാതോലിക്കാ ബാവായോടും മറ്റു മെത്രാപ്പോലീത്താമാരോടുമൊപ്പം

# മൂന്ന് കുടുംബങ്ങൾ മാത്രമുള്ള ചെമ്പനരുവി സെന്റ് ജോർജ് ഓർത്തഡോക്സ്ദൈവാലയം.

ഒരു കാലത്ത് അച്ചൻകോവിലിലും സമീപ പ്രദേശത്തു മുള്ള കുടിയേറ്റ ജനതയുടെ ജീവിതത്തിന്റെ അവിഭാജ്യഘടകമായിരുന്ന ഈ കൊച്ചു ദൈവാലയം. ആത്മീയകാര്യങ്ങൾക്കു ഇരുപതു കിലോമീറ്റർ ദൂരത്തുള്ള മാതൃ ദൈവാലയമായ കറവൂർ സെന്റ്. ജോർജ് ഓർത്തഡോക്സ് ഇടവകയി ലേക്കുള്ള യാത്ര ദുരിത പൂർണം ആയിരുന്നു

അനേക വിശ്വാസികൾ ചിതറിപ്പോയപ്പോൾ ജനിച്ച വിശ്വാസത്തിൽ ഉറച്ചു നിന്ന സമർപ്പിതരായസത്യവിശ്വസികളുടെ കൊച്ചുദൈവാലയവും ചെറിയ ആട്ടിൻ കൂട്ടവും. അതായിരുന്നു സെന്റ്. ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക, ചെമ്പനരുവി. പരി. മലങ്കര ഓർത്തഡോക്സ് സഭയുടെ കൊട്ടാരക്കര/പുനലൂർ ഭദ്രാസനത്തിലെ ഒരു ദൈവാലയം.

പത്തനാപുരം-പുനലൂർ പാതയിൽ അലിമുക്കിൽ നിന്ന് കറവൂർ, ഓലപ്പാറ, മുള്ളുമല വഴികളിലൂടെ 24 കിലോമീറ്റർ വനത്തിലൂടെ യാത്രചെയ്തു അച്ചൻകോവിൽ വനമേഖലയിൽ സ്ഥിതി ചെയ്യുന്ന ഈ ദൈവാലയം വിശ്വസികളായ തീർത്ഥാടകർക്കു വേറിട്ടൊരു അനുഭവം നൽകുന്നു. പ്രകൃതിയുടെ സർവ്വ സൗന്ദര്യവും അസ്വദിച്ചു കൊണ്ട് വനമേഖലയിലെ വഴിയിലൂടെ യാത്രചെയ്തു ഈ കൊച്ചു ദൈവാലയത്തിൽ വരാൻ സാധിക്കുന്നത് തന്നെ ഒരു തീർത്ഥയാത്രയാണ്.



കുടിയേറ്റ ജനതയുടെ കഷ്ടപ്പാടിലും ദുരിതങ്ങളിലും നസ്രാണി ബോധം അണയാതെ സൂക്ഷിക്കുന്ന ചെറിയ കുടുംബങ്ങൾ പരി. മലങ്കര സഭയുടെ അമൂല്യ മുത്തുകളായി ഈ ദേശത്തു വസിക്കുന്നു.

മാസത്തിൽ ഒരു തവണ മാത്രമുള്ള ആരാധന ക്രമീകരണം ഇവിടെ ഉള്ള കുടുംബങ്ങളുടെ ആത്മീയമായും ഭൗതീകമായുള്ള വളർച്ചക്ക് തടസ്സമായി നിൽക്കുന്ന ഒരു കാരണമാണ്. മാസത്തിൽ രണ്ട് തവണയെങ്കിലും ആരാധനാക്രമീകരണം സാധ്യമാകണമേ എന്ന പ്രാർത്ഥനയാണ് ഇവിടെ ഉള്ളവർക്ക്, ഇടവകയുടെ പെരുന്നാളിനോടനുബന്ധിച്ചു അഭ്യുദയകാംക്ഷികളുടെ നേതൃത്വത്തിൽ അറ്റകുറ്റ പണികൾ ചെയ്തു ഈ കൊച്ചു ദൈവാലയം വളരെ മനോഹരമാക്കിത്തീർത്തു.

പരുമല പുണ്യവാന്റെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ഈ ദൈവാലയത്തിലെ ഈ വർഷത്തെ പെരുന്നാൾ നവംബർ മാസം 19-ാം തിയതി ഞായറാഴ്ച അഭിവന്ദ്യ മാത്യൂസ് മാർ തേവോദോസിയോസിയോസ് മെത്രാപൊലീത്തായുടെ മുഖ്യകാർമികത്വത്തിൽ നടത്തപെട്ടു. പുതുതായി സ്ഥാപിച്ച കൽക്കുരിശ് കൽവിളക്ക് എന്നിവയുടെ കൂദാശ കർമ്മവും നടന്നു. പെരുന്നാൾ ശുശ്രൂഷകൾക്ക് 450 ൽ അധികം ആളുകൾ വന്ന് സംബന്ധിച്ചു. സമീപ ഇടവകകളിലെ വികാരിമാരും, മൗണ്ട് താബോർ കോൺവെന്റിലെ സിസ്റ്റേഴ്സ്, വിവിധ ഭദ്രാസനങ്ങളിലുള്ള ഇടവകകളിൽ നിന്നുമുള്ള വിശ്വാസികളും പങ്കെടുത്തു വാദ്യമേളങ്ങളുടെയും മുത്തുക്കുടകളുടെയും അകമ്പടിയോടെ നൂറുകണക്കിന് വിശ്വാസികൾ പങ്കെടുത്ത റാസയും നടന്നു. ആശിർവാദത്തോടും നേർച്ച വിളമ്പോടും കൂടെ ഈ വർഷത്തെ പെരുന്നാൾ പടങ്ങുകൾ ഏറ്റവും അനുഗ്രഹപ്രദമായി കൊണ്ടാടുവാൻ സാധിച്ചു

ഈ ഇടവകയുടെ ഇപ്പോഴത്തെ വികാരിയായി പത്തനാപുരം ദയറ അംഗമായ റെവ. ഫാ. സുബിൻ തോമസ് സേവനം അനുഷ്ഠിക്കുന്നു - Mob 8838148493).

**ഷിബു ഫിലിപ്പ്, കോഴഞ്ചേരി.**

## നാടുവിടുന്ന യുവതയും...

16-ാം പേജിൽ നിന്നും..

**4. സാംസ്കാരിക സങ്കലനം** – 'ദൈവത്തിന്റെ സ്വന്തം നാട്ടി'ലുണ്ടായിരുന്ന സമുന്നതമായ കേരള സംസ്കൃതി നമുക്ക് നഷ്ടമായിക്കൊണ്ടിരിക്കുന്നു. കൗമാര പ്രായക്കാർ മുതൽ മധ്യവയസ്കർ വരെ നാടുവിടാൻ ഒരുങ്ങുമ്പോൾ ഇവിടേയ്ക്ക് നുഴഞ്ഞു കയറിക്കൊണ്ടിരിക്കുന്ന പല സംസ്ക്കാരസ്വാധീനങ്ങളുമുണ്ട്. അന്യസംസ്ഥാന തൊഴിലാളികളുടെ വൻ തോതിലുള്ള വരവ് മൂലം നമ്മുടെ നാടിന്റെ തനിമ തന്നെ മാറുകയാണ്. അതിഥി തൊഴിലാളികൾ എന്ന് നാം വിളിച്ചിരുന്നവർ നാടു വാഴാൻ പോകുന്ന മട്ടാണ്

ജനസംഖ്യയിൽ ഗണ്യമായ ഒരു നിലയിലേക്ക് അവർ വളർന്നിരിക്കുന്നു. ഒരു മാർത്തോമാ പള്ളിയിൽ പ്രധാന ശുശ്രൂഷകനായി അന്യ സംസ്ഥാന തൊഴിലാളി നിയമിക്കപ്പെട്ടിരിക്കുന്നു എന്ന് നാം അറിഞ്ഞതല്ലോ. സുറിയാനി ക്രിസ്ത്യാനി കുടുംബങ്ങളിലുള്ള അധികപങ്ക് ചെറുപ്പക്കാരും സ്ഥലം വിടുന്നതോടെ പള്ളികളിൽ ശുശ്രൂഷയ്ക്ക് ആളെ കിട്ടാതാവുന്നു. മലയാള ഭാഷയുടെ അപനിർമ്മിതി കൂടി നാമറിയാതെ നടക്കുന്നുണ്ട്. ഹിന്ദി വ്യാവഹാരിക ഭാഷ ആയാൽ പോലും അത്ഭുതപ്പെടേണ്ടതില്ല. ഇപ്പോൾ തന്നെ പല ബസ്സുകളിലും ഹിന്ദിയിലാണ് ബോർഡുകളുള്ളത്.

വിദേശ രാജ്യങ്ങളിലേക്കുള്ള ചെറുപ്പക്കാരുടെ ഒഴുക്ക് നിയന്ത്രിക്കത്തക്കവിധം സർക്കാരും മതസംഘടനകളും സഭകളും വേണ്ട തീരുമാനങ്ങൾ എടുക്കേണ്ടിയിരിക്കുന്നു. പരമാവധി യുവജനങ്ങളെ ഈ കേരള മണ്ണിൽ തന്നെ നിലനിറുത്തുവാൻ തക്കവിധമുള്ള ആലോചനകളും പ്രവർത്തനങ്ങളും എത്രയും വേഗം ഉണ്ടാവണം. ഇപ്പോഴെങ്കിലും നാം ഉണർന്നു പ്രവർത്തിച്ചില്ലെങ്കിൽ അടുത്ത പത്തുവർഷത്തിനുള്ളിൽ നമ്മുടെ അനേകം പള്ളികളിൽ ആളില്ലാതാവും; അനേക സ്ഥാപനങ്ങൾ അടച്ചു പൂട്ടേണ്ടി വരും. പരമാവധി കുട്ടികൾക്ക് കേരളത്തിനുള്ളിൽ തന്നെ ഒരു മാന്യമായ ഉപജീവന മാർഗ്ഗം ഉണ്ടാക്കി കൊടുക്കുവാനുള്ള സംവിധാനം ഇപ്പോഴെങ്കിലും ആരംഭിക്കണം. സർക്കാർ സർവീസുകളിൽ എൽഡി ക്ലാർക്ക് മുതൽ സിവിൽ സർവീസ് വരെയുള്ള വിവിധ തസ്തികകളിൽ ഒരു ജോലി ലഭിക്കത്തക്ക വിധം യുപി തലം മുതലുള്ള കുട്ടികളെ പരിശീലിപ്പിക്കണം. ഇന്ത്യ ഗവൺമെന്റിനു കീഴിൽ വിവിധ മേഖലകളിലായി ഒരു വർഷം 50 ലക്ഷം തൊഴിൽ സാധ്യതകളാണുള്ളത്. അത് കരസ്ഥമാക്കുവാൻ നമ്മുടെ കുട്ടികളെ പ്രാപ്തരാക്കുക. ഓരോ ഇടവകയിലുമുള്ള കുട്ടികൾക്ക് സൺഡേ സ്ക്കൂൾ അഭ്യസനത്തിനൊപ്പം ഇത്തരം പരീക്ഷകൾക്കുള്ള പരിശീലന സൗകര്യവും ക്രമീകരിക്കണം. ചില ന്യൂനപക്ഷ മതവിഭാഗങ്ങൾ ഈ വിധമുള്ള പരിശീലനം എന്നേ നടപ്പിലാക്കി കഴിഞ്ഞു.

രാജ്യം വിടുന്നവരെപ്പറ്റിയും ഒരു വാക്ക്. ഏതൊരു വിദേശ രാജ്യത്തേക്കാണോ കുടിയേറുന്നത്, അവിടങ്ങളിൽ അവരെ കണ്ടെത്താനും സഭയോട് ചേർത്ത് നിറുത്തുവാനുമുള്ള അടിയന്തിര നടപടികൾ വിദേശ ഭദ്രാസനങ്ങൾ കൈക്കൊള്ളണം.ഈ ദിശയിലുള്ള പ്രവർത്തനങ്ങൾ മെത്രാപ്പോലീത്താമാരുടെ നേതൃത്വത്തിൽ പുരോഗമിക്കുന്നു എന്നത് ശുഭോദർക്കമാണ് നഗരങ്ങളിലും പ്രാന്തപ്രദേശങ്ങളിലും ചില ഉൾപ്രദേശങ്ങളിലും താമസിക്കുന്നവരെ കണ്ടെത്തി അവരുടെ ആവശ്യങ്ങളിൽ കൂടെ നിൽക്കുവാനും സഭയ്ക്ക് കഴിയണം.

പഠനത്തിന് എത്തുന്ന പല കുട്ടികളും ഭക്ഷണത്തിനു പോലും ബുദ്ധിമുട്ടുന്ന സാഹചര്യങ്ങൾ ഉണ്ടെന്നു അറിയുന്നു. താമസ സൗകര്യങ്ങൾ, പഠനത്തോടൊപ്പം ജോലി ഇക്കാര്യങ്ങളിലൊക്കെ നമ്മുടെ കുട്ടികൾ പ്രയാസപ്പെടുന്നുവെന്നു റിപ്പോർട്ടുകൾ പറയുന്നു. ഇവിടെയൊക്കെ സഭയ്ക്ക് അവരെ സഹായിക്കാനും മാർഗനിർദേശം നൽകുവാനും കഴിയണം. വീടും പറമ്പുമൊക്കെ ബാങ്കുകളിൽ പണയപ്പെടുത്തി വൻ വായ്പകൾ എടുത്ത് വിദേശത്ത് പഠനത്തിനായും ജോലിക്കായും പോകുന്നവരിൽ സിംഹഭാഗത്തിനും അവർ നെയ്തു കൂട്ടുന്ന സ്വപ്നങ്ങൾക്ക് അനുസൃതമായ നിലവാരമുള്ള പഠനസൗകര്യമോ ജോലിയോ ലഭിക്കുന്നില്ല എന്നതും നമ്മുടെ യുവജനങ്ങൾ മനസ്സിലാക്കണം. 'അക്കരെപ്പച്ച' തേടിപ്പോയവർ പലരും 'ഇക്കെരയാണ് പച്ച' എന്നു തിരിച്ചറിഞ്ഞു തുടങ്ങിയിരിക്കുന്നു.

○



**തിരുവിതാംകോട് (മാർത്താണ്ഡം)** രാജ്യത്തെ ഒന്നിച്ചു നിർത്താൻ ജാതിയും മതവും നിറവും നോക്കാതെ സ്നേഹത്തിന്റെ സന്ദേശവാഹകരാവുകയാണ് ക്രൈസ്തവർ ചെയ്യേണ്ടതെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ പറഞ്ഞു. രാജ്യാന്തര തീർത്ഥാടന കേന്ദ്രമായ തിരുവിതാംകോട് സെന്റ് മേരീസ് പള്ളിയിൽ മാർത്തോമ്മാ ശ്ലീഹായുടെ 1950-ാം രക്തസാക്ഷിത്വ ജീവിത സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. മലങ്കര കത്തോലിക്കാ സഭ മാർത്താണ്ഡം രൂപതാ ബിഷപ്പ് വിൻസന്റ് മാർ പൗലോസ്, സി.എസ്.ഐ. കന്യാകുമാരി രൂപതാ ബിഷപ്പ് ഡോ. എ.ആർ. ചെല്ലയ്യ, സീറോമലബാർ സഭ തക്കല രൂപതാ ബിഷപ്പ് ഡോ. ജോർജ് രാജേന്ദ്രൻ എന്നിവർ പ്രസംഗിച്ചു. വികാരി ബർസ്ലീബി റമ്പാൻ, ഡോ. ജോസഫ് സാമുവൽ കറുകയിൽ കോർ എപ്പിസ്ക്കോപ്പാ, ഡോ. ജോർജ് വർഗീസ്, പ്രൊഫ. ജേക്കബ് ജോൺ ഇലഞ്ഞിക്കൽ എന്നിവർ നേതൃത്വം നൽകി.



**തിരുവല്ല:** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നിരണം ഭദ്രാസന ബാലസമാജത്തിന്റെ വാർഷിക സമ്മേളനവും, പുതുവത്സരാഘോഷവും വളഞ്ഞവട്ടം സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് നടന്നു. റവ. ഫാ. ലിജു പി ചെറിയാൻ അധ്യക്ഷത വഹിച്ചു. കുഞ്ഞുങ്ങൾ സമൂഹത്തിൽ വെളിച്ചം പരത്തുന്നവർ ആകണമെന്നും, മറ്റുള്ളവരോട് സ്നേഹവും,അനുകമ്പവും ഉള്ളവരാകണം എന്നും ഉദ്ഘാടന പ്രസംഗത്തിലൂടെ അഭിവന്ദ്യ തിരുമേനി ഉദ്ബോധിപ്പിച്ചു. അഡ്വക്കേറ്റ് ബിജു ഉമ്മൻ പുതുവത്സര സന്ദേശം നൽകി. റവ. ഫാ. സ്റ്റെഫിൻ ജേക്കബ് ക്ലാസ് നയിച്ചു. റവ.ഫാ ഡോ. മാത്യൂസ് ജോൺ , റവ. ഫാ. ഡോ. കുര്യൻ ദാനിയേൽ, ഫാ. ചെറിയാൻ ജേക്കബ്, മത്തായി ടി വർഗീസ്, സാംകുട്ടി കെ.കെ, പ്രശാന്ത് എബി സന്തോഷ്, റിന്റാ സൂസൻ മോഹൻ എന്നിവർ പ്രസംഗിച്ചു. ഭദ്രാസനത്തിലെ വിവിധ മത്സരങ്ങളിൽ വിജയികളായവർക്ക് സമ്മാനം നൽകി.

## സ്വർഗ്ഗത്തിലെ നാലാം പിറന്നാൾ
## 09-01-2024



## A.K. വർഗീസ് (60)
**(Honorary Captain)**

**അരീപ്പുറത്ത് ദീപ്തി**
അറുന്നൂറ്റിമംഗലം
മാവേലിക്കര

*സ്നേഹസ്മരണകളോടെ*
**ഭാര്യ മറിയാമ്മ വർഗീസ് & കുടുംബാംഗങ്ങൾ**

## പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവ
**(ഓർത്തഡോക്സ് സഭയ്ക്ക് ദൈവം നൽകിയ ദാനം)**



ഓർത്തഡോക്സ് സഭയുടെ വളർച്ചയ്ക്കും ഉന്നമനത്തിനും വേണ്ടി കൃപാസമൃദ്ധിയോടെ വിശ്രമരഹിതമായി പ്രവർത്തിച്ച പിതാവാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ.

യോശുവായുടെ കർമ്മശേഷിയും ശമുവേലിന്റെ പരിശുദ്ധിയും ദാവിദിന്റെ ഭക്തിയും അബ്രഹാമിന്റെ വിശ്വാസവും ശലോമോന്റെ ജ്ഞാനവും പൗലോസിന്റെ പാണ്ഡിത്യവും മോശയുടെ മുഖതേജസ്സും അദ്ദേഹത്തിൽ ഒരുപോലെ തെളിഞ്ഞു വിളങ്ങിയിരുന്നു.

എളിമയും ലാളിത്യവും മുഖമുദ്രയാക്കിയ ഈ സന്യാസി ശ്രേഷ്ഠൻ അതുല്യനായ ധ്യാനഗുരുവും ഉജ്ജ്വല വാഗ്മിയും തിളർക്കമാർന്ന തിരുവചന വ്യാഖ്യാതാവുമായിരുന്നു. ഒട്ടനവധി ആശ്രമങ്ങളും കോളേജുകളും സ്കൂളുകളും സ്ഥാപിക്കുന്നതിന് അദ്ദേഹം ഫലപ്രദമായ നേതൃത്വം നൽകി. ദൈവത്താൽ വിളിച്ചു വേർതിരിക്കപ്പെട്ട് വിശുദ്ധീകരിക്കപ്പെട്ട പരിശുദ്ധ പിതാവിന്റെ

**18-ാമത് ഓർമ്മപ്പെരുന്നാൾ**
**2024 ജനുവരി 25, 26 തീയതികളിൽ**
**ശാസ്താംകോട്ട മാർ ഏലിയാ ചാപ്പലിൽ**

പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ - ഫൗണ്ടേഷൻ
എബ്രഹാം കലയപുരം (പ്രസിഡന്റ്) മാളിയേക്കൽ
കൊല്ലാട് പി.ഒ., കോട്ടയം-686004
Mob. 9048358765, 8547341232

| Secretary | Treasurer |
| --- | --- |
| Er Praveen Kurian Abraham | Dr Priya Seera Abraham |
| Managing Director | Consultant Paediatrician |
| Waves and Cables | Life Line Multispeciality |
| Dubai Hills UAE. | Hospital, Adoor |



ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് തിരുമനസ്സിന്റെ തൃക്കരങ്ങളാൽ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട പോഴുവേലിൽ വന്ദ്യ മാമ്മൻ തോമസ് കോർഎപ്പിസ്ക്കോപ്പാ, വന്ദ്യ പുൽപ്രകുഴിയിൽ വന്ദ്യ ജോൺ പോൾ കോർഎപ്പിസ്ക്കോപ്പാ, പുളിമൂട്ടിൽ വന്ദ്യ മാത്യു വർഗീസ് കോർഎപ്പിസ്ക്കോപ്പാ.



തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് തിരുമനസിന്റെ തൃക്കരങ്ങളാൽ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട വില്ലിമംഗലം ഏദൻസ് വന്ദ്യ കെ.കെ. തോമസ് കോർഎപ്പിസ്ക്കോപ്പാ, കാഞ്ഞിക്കൽ ഗ്രേസ് ഭവൻ വന്ദ്യ സാം കോർഎപ്പിസ്ക്കോപ്പാ, നെടുവിളയിൽ വന്ദ്യ മാത്യു ഏബ്രഹാം കോർഎപ്പിസ്ക്കോപ്പാ, പനവിള വന്ദ്യ പി.ജി. ജോസ് കോർഎപ്പിസ്ക്കോപ്പാ



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ സ്മരണയിൽ ആരംഭിച്ച സാധുജന ക്ഷേമ പദ്ധതിയായ "സഹോദരൻ' പദ്ധതിയുടെ ലോഗോ പ്രകാശനം ചെയ്തു. ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയുടെ ഓർമ്മപെരുന്നാളിനോട് അനുബന്ധിച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായാണ് പ്രകാശനം നിർവഹിച്ചത്. ഇടുക്കി ഭദ്രാസനത്തില കുങ്കിരിപ്പെട്ടി സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം ശ്രീ. ടോബിൻ തോമസ് ആണ് ലോഗോ ഡിസൈൻ ചെയ്തത്



കേരളാ നിയമസഭാ സെക്രട്ടറിയായി ഓലകെട്ടിയമ്പലം കാരുണ്യ ഹൗസിൽ ശ്രീ. ഷാജി ഇ. ബേബി ചുമതലയേറ്റു. മാവേലിക്കര ഭദ്രാസനത്തിലെ കൊയ്പള്ളി കാരാണ്മ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക അംഗമാണ്.



സോഷ്യോളജിയിൽ പിഎച്ച്ഡി (അണ്ണാമലൈ സർവകലാശാല) നേടിയ കേരള കോൺഗ്രസ് (എം) ഉന്നതാധികാര സമിതിയംഗം ബെന്നി കക്കാട്. പത്തനാപുരം കക്കാട് പരേതരായ ജോർജ് തങ്കമ്മ ദമ്പതികളുടെ മകൻ. ഭാര്യ: മോളി (റെസ്പിറേറ്ററി തെറപ്പിസ്റ്റ്, ന്യൂയോർക്ക്).



സൈക്കോളജിയിൽ പിഎച്ച്ഡി (കാലിക്കറ്റ്) നേടിയ ഷാരു പി. ജോൺ. പുതുപ്പള്ളി പോട്ടയ്ക്കാവേലിൽ പി.ജി. ജോണിന്റെയും ജെസിമോൾ പി. ചാക്കോയുടെയും മകൾ. ഭർത്താവ്: തിരുവല്ല കാവുംഭാഗം കിഴക്കേടത്ത് ഫാ. കെ. വർഗീസ് ഉമ്മൻ (വികാരി, സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, വളഞ്ഞവട്ടം ഈസ്റ്റ്, തിരുവല്ല)



കേരള സ്റ്റേറ്റ് മെൻ & വുമൺ ക്ലാസിക് ബഞ്ച് പ്രസ് ചാമ്പ്യൻഷിപ്പിൽ കോട്ടയം ജില്ലയ്ക്കായി മത്സരിച്ച കോട്ടയം സെ. മേരീസ് ചെറിയ പള്ളി ഇടവകാംഗം സോളമൻ തോമസ്



കേരളാ സ്റ്റേറ്റ് എം.എം.എ. സ്ട്രൈക്കിംഗ് ചാമ്പ്യൻഷിപ്പ് 2023 ഗോൾഡ് മെഡൽ നേടിയ കോട്ടയം സെ. മേരീസ് ചെറിയ പള്ളി ഇടവകാംഗം ജോ അനി. കൊല്ലപറമ്പിൽ അനി ജോണിന്റെയും ഏലിയാമ്മ സി. ജോണിന്റെയും മകൻ.



ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 60–ാം ഓർമ്മപ്പെരുന്നാളും, പ. ഔഗേൻ പ്രഥമൻ, പ.ബസേലിയോസ് മാർത്തോമ മാത്യൂസ് പ്രഥമൻ, പ. ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ എന്നീ കാതോലിക്കാ ബാവാമാരുടെ സംയുക്ത പെരുന്നാൾ സമാപിച്ചു.

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 60–ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഒരു വർഷം നീണ്ടു നിൽക്കുന്ന വിവിധ കാര്യപരിപാടികൾ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.



ശാസ്താംകോട്ട മൗണ്ട് ഹോറേബ് ചാപ്പലിൽ നടന്ന മദ്ബഹാ ശുശ്രൂഷകരുടെ കൈവയ്പ് ശുശ്രൂഷയ്ക്ക് കൊല്ലം ഭദ്രാസനാധിപൻ അഭി. ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ കാർമികത്വം വഹിച്ചു. വൈസ് പ്രസിഡൻറ് ഫാ.ആൻഡ്രൂസ് വർഗീസ് തോമസിന്റെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മെത്രാസന സെക്രട്ടറി ഫാ. പി ടി ഷാജൻ അനു മോദന സന്ദേശം നൽകി. ജനറൽ സെക്രട്ടറി ശ്രീ ബിജു വി. പന്തപ്ലാവ് . ഡി. പൊന്നച്ചൻ പി കെ സജു സെക്രട്ടറി കെ എസ് സജൻ എന്നിവർ പ്രസംഗിച്ചു. ഫാ.എം.എം. വൈദ്യൻ, ഫാ. ജോയികുട്ടി, ഫാ. സാമുവൽ ജോർജ് .ഫാ ബഹനാൻ കോരുത്, ഫാ.ജോൺ സ്ലീബ, ഫാ ഗീവർഗ്ഗീസ് രാജ്, ഫാ ജോഷ്യാ കെ. വർഗ്ഗീസ്, ഫാ. ബിൻസൻ, ഫാ. പ്രവീൺ, ഫാ മാത്യൂ പി ജോസ് എന്നിവർ നേതൃത്വം നൽകി.

---



ചേപ്പാട് സെന്റ് ജോർജ്ജ് വലിയപള്ളിയിൽ മുട്ടം മാവേലിൽ കിഴക്കതിൽ പരേതനായ റ്റി ജെ മാത്യുവിന്റെയും സാറാമ്മയുടെയും മകൻ ജോമിറ്റ് റ്റി മാത്യുവിന് കോട്ടയം മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും കെമിസ്ട്രിയിൽ ഡോക്ടറേറ്റ് ലഭിച്ചു. പീരുമേട് മാർ ബസേലിയോസ് ക്രിസ്ത്യൻ കോളേജ് ഓഫ് എഞ്ചിനീയറിംഗ് ആൻഡ് ടെക്നോളജി അസിസ്റ്റന്റ് പ്രൊഫസർ ആണ്. കോയമ്പത്തൂർ അമൃത വിശ്വവിദ്യാപീഠത്തിൽ ഗവേഷണ വിദ്യാർത്ഥി ആയ അലീന സാബു ആണ് സഹധർമ്മിണി.



അഖില മലങ്കര സൺഡേസ്ക്കൂൾ സൗത്ത്സോൺ സഹപാഠ്യ മത്സരത്തിൽ സീനിയർ വിഭാഗം പൊതുവിജ്ഞാനത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ സിറിൾ സി. ബിജു. കൊല്ലം മെത്രാസനത്തിൽ കിഴക്കേ കല്ലട സെ. ജോർജ് വലിയ പള്ളി ഇടവകയിൽ ചെളുവള്ളിൽ തെക്കേതിൽ സി.ഒ. ബിജുമോന്റെയും റീനാ ബിജുവിന്റെയും മകൻ.



# 10th BOMBAY ORTHODOX CONVENTION





**MALANKARA ORTHODOX SYRIAN CHURCH**
**DIOCESE OF BOMBAY**

## Family get-together & Mega Convention

**on Sunday, 4th February 2024**
**(3.00 PM to 9.30 PM)**

Mega Convention Speaker :
**Rev. Fr. John T. Varghese, Kulakkada**

**Venue:**
**Bombay Diocesan Centre**
**" Dr. Mar Theophilus Nagar "**
**at St. Mary's Multipurpose School Ground, Vashi, Navi Mumbai.**

**Evening Prayer & Special Convention (in English)**
**Venue : St. Thomas Aramana Church, Vashi**

**Special orientation sessions / classes will be held for Kids, Teens, Youth and Elders**



## Regional Conventions

| | |
|---|---|
| Wednesday, 31-Jan-2024 | Wednesday, 31-Jan-2024 |
| **Surat Zone** | **Vashi Zone** |
| Silvasa St. Gregorios OSC | CBD/Belapur St. Mary's OSC |
| Friday, 02-Feb-2024 | Friday, 02-Feb-2024 |
| **Dadar Zone** | **Pune Zone** |
| Mulund St. George OSC | Pimpri St. Mary's OSC |
| Saturday, 03-Feb-2024 | Saturday, 03-Feb-2024 |
| **Kalyan Zone** | **Malad Zone** |
| Ambernath St. Gregorios OSC | Vasai St. Thomas OSC |
| Time : 7.00 PM to 9.30 PM | Time : 7.00 PM to 9.30 PM |

**Regional Convention Speaker**



**Rev. Fr. John T. Varghese Kulakkada**
(Vaidika Sangham Secretary, Kollam Diocese)

**Regional Convention Speaker**



**Rev. Fr. Brince Alex Mathews**
(Professor, Old Theological Seminary, MOSC, Kottayam )

**Detailed program information will be published very soon**




## വിശുദ്ധ മൂന്നുനോമ്പാചരണവും

# 107–ാമത് മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനും

## 2024 ജനുവരി 19 മുതൽ 25 വരെ

പത്തനംതിട്ട, മാക്കാംകുന്ന്

സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ മൈതാനിയിൽ

വി. അഞ്ചിന്മേൽ കുർബ്ബാന ◆ സുവിശേഷ മഹാസമ്മേളനങ്ങൾ ◆ ഗാനശുശ്രൂഷ

കുടുംബ സമ്മേളനം ◆ ധ്യാനയോഗങ്ങൾ ◆ ആദ്ധ്യാത്മിക സംഘടനാ സമ്മേളനങ്ങൾ

സോപാനം വിചാര സദസ് ◆ വൈദീക സംഗമം ◆ ശുശ്രൂഷക സംഗമം

പരിശുദ്ധ കാതോലിക്കാ ബാവാ | അഭിവന്ദ്യ തിരുമേനിമാർ | ആത്മീയ നേതാക്കന്മാർ പങ്കെടുക്കുന്നു



ചരിത്രപ്രസിദ്ധവും അതിപുരാതനവുമായ മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനിലേക്ക് ഏവർക്കും സ്വാഗതം

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2024-26
License No. KL/CR/KTM/WPP-07/2024-26
Licensed to Post Without Pre-Payment

Published on
10 January/2024



# മർത്തമറിയം ഓർത്തഡോക്സ് സുറിയാനി പള്ളി
# & മാർ ആബോ തീർത്ഥാടന കേന്ദ്രം

തേവലക്കര, കൊല്ലം ഭദ്രാസനം

**Ph: 0476-2875700, 9562875700**
**website: www.thevalakkarapally.in**

## പരിശുദ്ധ മാർ ആബോയുടെ
# ഓർമ്മപ്പെരുന്നാളും
# തേവലക്കര കൺവൻഷനും

**2024 ജനുവരി 30 മുതൽ ഫെബ്രുവരി 08 വരെ**





ഒരുക്ക ധ്യാനം | വി. മൂന്നിന്മേൽ കുർബ്ബാന | ധ്യാനയോഗങ്ങൾ | ഗാന ശുശ്രൂഷ | വചന ശുശ്രൂഷ | പ്രാർത്ഥനാ ധ്യാനം | U Turn | കുഞ്ഞുലോകം | ഇടവക ദിനം | കുടുംബസംഗമം | പ്രദക്ഷിണം | ചാരിറ്റി വിതരണം | ക്വിസ് മത്സരം | സ്വരരാഗം 2024 | ക്രിസ്ത്യൻ മ്യൂസിക്കൽ ഫ്യൂഷൻ | നേർച്ചവിളമ്പ് | ബൈബിൾ നാടകം











പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ
ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ്, അഭി. ഡോ. തോമസ് മാർ അത്താനാസിയോസ്, അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അഭി. ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, അഭി. ഡോ. ജോഷ്വ മാർ നിക്കോദിമോസ്, അഭി. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, അഭി. സഖറിയാ മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെയും ബഹുമാന്യരായ കോർഎപ്പിസ്കോപ്പാമാരുടെയും റമ്പാച്ചന്മാരുടെയും, വന്ദ്യ വൈദിക ശ്രേഷ്ഠരുടെയും അനുഗ്രഹീതരായ വാദികളുടെയും നേതൃത്വത്തിൽ ഭക്ത്യാദരപൂർവ്വം ആചരിക്കുന്നു.


ഫാ. മാത്യു റ്റി. തോമസ്
(വികാരി)

**PERUNNAL LIVE TELECAST | JAN 30 - FEB 08**  **OCYM THEVALAKKARAPALLY**

PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1649, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.